പുസ്തകം ൧൫] [ലക്കം ൩

൧൮൦൯-ന്ന ൧൦൮൪ാം മീനമാസം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ചചെയ്വാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ. ഭാഗം




പ്രസിദ്ധകൻ
റവ. ജീ. കൊച്ചുമ്മൻ.

Mar Thomas Press, Cottayam.

# പഞ്ചാംഗം

## ൧൯൦൫ മേടം ൧൦൮൦.

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൨ | വെ |
| ൨ | ൧൫ | ൩ | ശ |
| ൩ | ൧൬ | ൪ | ഞാ |
| ൪ | ൧൭ | ൫ | തി |
| ൫ | ൧൮ | ൬ | ചൊ |
| ൬ | ൧൯ | ൭ | ബു |
| ൭ | ൨൦ | ൮ | വ്യാ |
| ൮ | ൨൧ | ൯ | വെ |
| ൯ | ൨൨ | ൧൦ | ശ |
| ൧൦ | ഏപ്രീൽ ൨൩ | ൧൧ | ഞാ |
| ൧൧ | ൨൪ | ൧൨ | തി |
| ൧൨ | ൨൫ | ൧൩ | ചൊ |
| ൧൩ | ൨൬ | ൧൪ | ബു |
| ൧൪ | ൨൭ | ൧൫ | വ്യാ |
| നീസാൻ ൧൫ | ൨൮ | ൧൬ | വെ |
| ൧൬ | ൨൯ | മേടം ൧൭ | ശ |
| ൧൭ | ൩൦ | ൧൮ | ഞാ |
| ൧൮ | ൧ | ൧൯ | തി |
| ൧൯ | ൨ | ൨൦ | ചൊ |
| ൨൦ | ൩ | ൨൧ | ബു |
| ൨൧ | ൪ | ൨൨ | വ്യാ |
| ൨൨ | ൫ | ൨൩ | വെ |
| ൨൩ | ൬ | ൨൪ | ശ |
| ൨൪ | മേയ് ൭ | ൨൫ | ഞാ |
| ൨൫ | ൮ | ൨൬ | തി |
| ൨൬ | ൯ | ൨൭ | ചൊ |
| ൨൭ | ൧൦ | ൨൮ | ബു |
| ൨൮ | ൧൧ | ൨൯ | വ്യാ |
| ൨൯ | ൧൨ | ൩൦ | വെ |
| ൩൦ | ൧൩ | ൩൧ | ശ |

### വിശേഷ ദിവസങ്ങൾ.

൩. നു നോമ്പിൽ ൬-ാം ഞാ. സമിയൊ.

൮ നു നാല്പതാം വെള്ളിയാഴ്ച.

൯ നു ലാസറിന്റെ ഓൎമ്മ.

൧൦ നു ഓശാന ഞാ.

൧൪ നു പെസഹാ.

൧൫ നു ദുഃഖവെള്ളിയാഴ്ച.

൧൬ നു ദുഃഖശനിയാഴ്ച.

൧൭ നു ക്യംന്താ ഞായറാഴ്ച.

൨൩ നു മാർ ഗീവറുഗീസു സഹദായുടെ ഓൎമ്മ.

൨൪ നു പുതു ഞായറാഴ്ച.

82

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൭ | ൧൦൮൭ മീനം | ലക്കം ൩.

## പരസ്യം.

### മലങ്കര മാർ ഗ്രിഗോറിയോസു സ്മാരക സുവിശേഷ സംഘത്തിൽ നിന്നും.

പ്രസ്തുതസംഘത്തിൽ നിന്നും ചില സുവിശേഷകന്മാരെ നമ്മുടെ ൮൭ാം യാണ്ടത്തെ വലിയ നോമ്പിൽ സംഘ ചിലവിന്മേൽ സഞ്ചാര പ്രസംഗത്തിനു അയക്കണമെന്നു തീർച്ചപ്പെടുത്തിയിട്ടുണ്ട്. ഇതിലേക്കു തല്ക്കാലം കുറെ പേരെ മാത്രം നിശ്ചയിച്ചിട്ടുള്ളതിനാൽ ആയവർ എല്ലാ ഇടവകകളിലും വന്നുചേരുന്നതു പ്രയാസമാണ്.

അതിനാൽ ആവശ്യപ്പെട്ട ഇടവകക്കാർ വിവരം മുമ്പുകൂട്ടി സിക്രിട്ടെരിമാരിൽ ആരുടെ എങ്കിലും പേർക്കു എഴുതിയയക്കുന്നതായാൽ അവിടെക്കെല്ലാം യഥായോഗ്യം ആളുകളെ അയക്കുന്നതുമാകുന്നു.

വിശേഷിച്ചും ഈ സംഘത്തിന്റെ അഭിവൃദ്ധിക്കും നിലനില്പിനും വേണ്ടി എല്ലാവരും പ്രാർത്ഥിക്കയും ഇതിന്റെ ഭാരവാഹികളെ പ്രോത്സാഹിപ്പിക്കയും ചെയ്യണമെന്നു സവിനയം യാചിച്ചുകൊള്ളുന്നു.

എന്ന് ആജ്ഞാനുസരണം സിക്രിട്ടെരിമാർ.

സി. ഒ. ഈപ്പൻ ഉപദേശി. തഴക്കര, മാവേലിക്കര.
കേ. സീ. ചാണ്ടി ഉപദേശി. ഇറപ്പുഴക്കടവു, ചെങ്ങന്നൂർ.

---

## ഒരു സമാധാനം.

മിസ്റ്റർ കെ. എൻ. ദാനിയേൽ തന്റെ വടക്കൻയാത്രാവിവരണത്തിൽ പ്രസ്താവിച്ചിരുന്ന ചില അവാസ്ഥവങ്ങളെ ചൂണ്ടികാണിച്ചു ഞാൻ ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തിനു മറുപടിയായി അദ്ദേഹം സഭാതാരകയിൽ എഴുതിയിരിക്കുന്നവയെ വായിച്ചുനോക്കി. യാത്രാവിവരണൊദ്യമത്തിങ്കൽ തന്റെ ആന്തരം ഇപ്പോൾ താൻ എഴുതിയിരിക്കുന്നതുപോലെ ആയിരുന്നെങ്കിൽ മുന്നമെതന്നെ വെളിപ്പെടുത്തേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാതിരുന്നതുകൊണ്ടുമാത്രമാണ ഞാൻ അതിനു ഒരു മറുപടി എഴുതണമെന്നു നിശ്ചയിച്ചതു. ഇപ്പോഴെങ്കിലും തന്റെ അഭിപ്രായം പ്രസിദ്ധപ്പെടുത്തിയതു വലിയ ഉപകാരമായി. തന്റെ ഇപ്പോഴത്തെ ലേഖനത്തിൽ അദ്ദേഹത്തിന്റെ അഭി

പ്രായത്തെ ഞാൻ നല്ലപോലെ മനസ്സിലാക്കിയില്ലാ എന്നാണു. "തെക്കുനിന്നു വരുന്ന പ്രസാംഗികൻ സത്യവാന്മാരാണെന്നു വടക്കു വല്ലവക്കും വിചാരമുണ്ടെങ്കിൽ ആ വിചാരത്തെ ഉന്മൂലനം ചെയ്യുന്നതിനു എന്റെ ലേഖനം അവരെ വായിച്ചുകേൾപ്പിച്ചാൽ മതിയാകുമല്ലൊ" ഇപ്രകാരമാണു മറുപടിയിൽ ഒരു ഭാഗം. ഈ ദ്വേഷമായൊരഭിപ്രായം എനിക്കുണ്ടായിരുന്നെന്നു മാന്യവായനക്കാർ തെറ്റിധരിക്കയില്ലെന്നു വിശ്വസിക്കുന്നു. യാത്രാവിവരണത്തിൽ മിസ്റ്റർ ദാനിയേൽ ചില പൊടികള്ളങ്ങൾ തട്ടിവിട്ടിട്ടുണ്ടെന്നേ ഞാൻ പറഞ്ഞിരുന്നൊള്ളു. തെക്കുനിന്നു വരുന്ന പ്രസംഗികൾ എല്ലാം അസത്യംപറയുന്നവരാണെന്നു എനിക്കു അഭിപ്രായമില്ലാ. അങ്ങനെ പറയുന്നതിനു ഞാൻ അശേഷം അപ്രാപ്തനമാണ. ഡിയുടെ വാചകംമൂലം സങ്കടം വല്ലവക്കുമുണ്ടെങ്കിൽ അദ്ദേഹത്തോടു തന്നെ ചോദിച്ചുകൊള്ളണം. എന്റെ മറുപടികൊണ്ടു ലേഖനകത്താവുമായി മാത്രമെ സംബന്ധമുള്ളു. ഈ വിധമെങ്കിലും തന്റെ യാത്രാവിവരണത്തെ മലിനതപ്പെട്ടതായി സമ്മതിക്കുന്ന സ്ഥിതിക്കു അധികമൊന്നും പറഞ്ഞു പത്രസ്ഥലം ചിലവാക്കീട്ടു ആവശ്യമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും ഇപ്പോഴും ചില കുററാരോപണങ്ങൾ പ്രസ്ഥാപിച്ചിട്ടുള്ളതിനാൽ അവയ്ക്കുകൂടി ഒരു സമാധാനം പറയേണ്ടിയിരിക്കുന്നു.

൧. മിസ്റ്റർ ദാനിയേൽ തന്റെ മറുപടിയിൽ ആദ്യമായി എന്റെ ലേഖനത്തിൽ ഞാൻ ഒട്ടുവളരെ ദൂഷണങ്ങൾ പറഞ്ഞിട്ടുണ്ടെന്നു പറയുന്നു. ദൂഷണങ്ങൾ എന്നുള്ളതിനു ടി-യാൻ കൊടുക്കുന്ന അൎത്ഥമെന്താണെന്നു മനസ്സിലാകുന്നില്ല. സാധാരണ അറിവിൻപ്രകാരം പരമാൎത്ഥവിരുദ്ധമായി വല്ലതും പറയുന്നതായാൽ ദൂഷണമായി വരാവുന്നതാണ. ഞാനൊ ടി-യാനൊ ദൂഷണം പറഞ്ഞിട്ടുള്ളതെന്നു കഴിഞ്ഞ പത്രികയിലെ പള്ളിക്കരെ അച്ചന്റെ മറുപടികൊണ്ടു വായനക്കാർ വിധിക്കട്ടെ.

൨. ഞാൻ ശകാരം പറവാൻ തയ്യാറാണുപോലും. എങ്ങിനെയാണ ടി-യാൻ ഇതു വിധിച്ചതെന്നു മനസ്സിലാകുന്നില്ല. ബിക്കൻസ്ഫീൽഡിനെയും മററും ഇപ്പോൾ പുറപ്പെട്ടുവിച്ചതു എന്തൊ? കെ. എൻ. ഡിയെ അദ്ദേഹം ഒഴിക്കപ്പെട്ടിട്ടുണ്ടായിരിക്കാം. അല്ലെങ്കിൽ ഡിയുടെ ലേഖനസ്വഭാവത്തിനെതിരായി വല്ലതും ഞാൻ പറഞ്ഞിരിക്കണം. അതു പറയാതെ വെറുംവാചപ്പികളയുന്നതു യുക്തമല്ലാ.

൩. "എലിമുള്ളിലേതു" ഞാൻ വെളിപ്പെടുത്തുമ്പോൾ ചിലരൊക്കെ തൊപ്പി താഴത്തു വയ്ക്കേണ്ടിവരും. അല്ലെങ്കിൽ നമുക്കു തേങ്ങിമാന്തികാൻ പോയി തടി ചെത്തുന്നതിനു ഇടവരുത്തിയ നവീകരണ പട്ടക്കാരനെക്കുറിച്ചു താൻ കേട്ടിട്ടില്ലെന്നു സത്യം ചെയ്യു പാ

യട്ടെ. വാസ്തവമാണെങ്കിൽ കേൾവിക്കാർ വിചാരിക്കമാത്രം എന്തിനു ചെയ്യുന്നു. വിശ്വസിക്കയും കൂടെ ചെയ്യട്ടെ. പൂച്ചക്കു പൊന്നുരുക്കുന്നിടത്തു എന്തു കാൎയ്യം. ഈവകയൊന്നും വെളിയരങ്ങമായി പ്രസ്താപിച്ചിട്ടു എനിക്കൊരാവശ്യവുമില്ല.

൭. ഡിയും കൂട്ടരും വാളകമെടുത്തപ്പോൾ ഉണ്ടായതായി പറയുന്ന ഭാവപ്പകൎച്ചയെ പററിയാണു ഇനിയത്തെ വാദം. ലേഖനദൈൎഘ്യത്തെ ഭയന്നു ഞാൻ പൂൎണ്ണമായി എഴുതിയില്ലന്നെയുള്ളു. ലേഖകൻ പ്രകടിപ്പിച്ചതുപോലെ ആണോ അല്ലയോ എന്നു എന്തിനു ഹാനമായി ഞാൻ ഇനിയും എഴുതുന്നു. സകല വൎത്തമാനവും അറിയാമെന്നു ടി.യാൻ സമ്മതിക്കുന്നു. പള്ളിക്കര അച്ചൻ തന്നെ കഴിഞ്ഞ പത്രികയിൽ ശ്രമിക്കാതിരുന്നിട്ടില്ലല്ലൊ. സംഭവിക്കാത്ത സംഗതിക്കു ദൃക്സാക്ഷികളെ അന്വെഷിച്ചു പുറപ്പെട്ടിരിക്കുന്നതു ഞാനൊ ഡിയൊ എന്നു മാന്യവായനക്കാർ തീൎച്ചയാക്കണം.

൮. ആദ്യത്തെ ദിവസം വാളകത്തുനിന്നും തിരികെ മൂവാററുപുഴെ എത്തിയതു രാത്രിയിലാണെന്നും വളരെ ഭയത്തോടുകൂടിയാണു വന്നുചേൎന്നതെന്നും പിറെറദിവസവും വാളകത്തിനു പോയി എന്നും ഞാൻ പറഞ്ഞിരുന്നതുകൊണ്ടു ഏതാണ്ടെല്ലാം ആദ്യത്തെദിവസം സംഭവിച്ചതായി ഞാൻ സമ്മതിക്കുന്നു എന്നും രണ്ടാമത്തെ ദിവസം പോകുന്നതിനു അവർ തുനിഞ്ഞതു എന്തുകൊണ്ടായിരിക്കുമെന്നു ഞാൻ പറഞ്ഞിട്ടില്ലന്നും വീരവാദം പുറപ്പെടുവിച്ചിരിക്കുന്നു. ഇങ്ങനെ പറയുവാൻ ലജ്ജ തോന്നാതിരുന്നതു അത്ഭുതം തന്നെ. ഏതാണ്ടെല്ലാം അന്നു അവിടെ സംഭവിച്ചു എന്നുള്ളതിനു ഇത്ര വളച്ചുകെട്ടി പറയുന്നതു എന്തിനാണു. ടി-യാന്റെ വിവരണപ്രകാരമല്ലാ സംഭവിച്ചതെന്നല്ലെ ഞാൻ പറയുന്നൊള്ളു. അദ്ദേഹത്തിന്റെ അഭിപ്രായമനുസരിച്ചാണു അന്നു അവിടെ നടന്നിരുന്നതെങ്കിൽ രണ്ടാമത്തെ ദിവസം വാളകത്തിനു കൂട്ടർ പോകയില്ലായിരുന്നു. ഇതു അതിനു മുമ്പു നടന്ന സംഭവംകൊണ്ടു പ്രത്യക്ഷപ്പെടുന്നതാണു. കൂട്ടർ വാളകത്തു വച്ചു തല്ലു കൊണ്ടതിനു ശേഷം ആലപ്പുഴ സൈന്യം വന്നെത്തുന്നതിനു മുമ്പായി വാളകത്തു തിരികെ പോകാഞ്ഞതു എന്തുകൊണ്ടു. ആലപ്പുഴ നിന്നും വന്ന മഹാന്മാരുടെ വേൎപാടിങ്കൽ ഇനിയും സഹായ സൈന്യം വരുന്നതുവരെ അന്നു ഇവിടെ താമസിച്ചവരോടു താക്കീതു ചെയ്തതു എന്തിനാണു. രണ്ടാമത്തെ ദിവസത്തെ പോക്കും യാത്രാവിവരണത്തിൽ കാണുന്ന ആദ്യത്തെ ദിവസം ഉണ്ടായ സംഭവത്തെ ഉന്മൂലനം ചെയ്യുന്നതെയുള്ളു. ഈയൽ പോലെ വിറച്ചതു ക്രിസ്തീയ സഹോദരന്റെ അപേക്ഷയെ സ്വീകരിക്കാതെ അന്നു അവിടെ കണ്ട ജനക്കൂട്ടത്തെ വിചാരിച്ചു വഴി നടന്നുപോന്നതുകൊണ്ടു മാത്രമാണു.

൬. മൂന്നാം ദിവസത്തെ പ്രസംഗവും കഴിഞ്ഞു തിരിച്ചുവരുമ്പോൾ വഴിയിൽവച്ചു കണ്ടു കർത്താവിനെ സ്തോത്രം ചെയ്തു ആളുകളിൽ ഒരുത്തൻ മൂവാറ്റുപുഴ കാവൽപ്പിള്ളയാണെന്നു പോലും. സംശയം വല്ലതുമുണ്ടെങ്കിൽ അദ്ദേഹത്തോടു ചോദിച്ചുകൊള്ളണം. ഇദ്ദേഹം യാക്കോബായക്കാരനോ നവീകരണക്കാരനോ. നിവാസിം എന്ന പദത്തിനു ഇദ്ദേഹം അർഹനാണോ ഇതൊന്നും വെളിപ്പെടുത്താതെ ഞാൻ പറഞ്ഞിട്ടുള്ളതിനു സമാധാനമായില്ല. എവിടെവെച്ചു കണ്ടു എന്നുള്ള സംഗതി ടി. യാൻ വിഴുങ്ങികളഞ്ഞിരിക്കുന്നു. എങ്ങിനെയും കാര്യം അവസാനിക്കട്ടെ എന്നല്ലെ ഉള്ളു.

൭. പിന്നെ ചിലതെല്ലാം മറ്റു ചില ദൃക്സാക്ഷികളോടും സംശയമുള്ളവർ ചോദിക്കണമെന്നു പോലും. എനിക്കു ദൃക്സാക്ഷികളെ അന്വേഷിക്കാനും പാടില്ല. ആ അവകാശം മിസ്റ്റർ ഡീ. തന്നെ എടുത്തുകൊള്ളട്ടെ. അവർ നവീകരണ പ്രസംഗികളല്ലെ. അതിനുപുറമെ അനേകം സംവത്സരങ്ങൾ ദൈവം ഇല്ലെന്നു വിശ്വസിച്ചുവരും അല്ലെ.

൮. അജ്ഞാനികളുടെ പുറകിൽ കണ്ട അച്ചന്റെ കഥയാണ ഇനിയത്തേതു. അനേകം അജ്ഞാനികളുടെ പുറകിലാണു അച്ചനെ കണ്ടതെന്നാണു ഇപ്പോൾ പറയുന്നതു. ഇങ്ങനെ ഒരു അച്ചൻ നില്ക്കുന്നതിനെ സംബന്ധിച്ചു എന്റെ അറിവുകേടു ആവശ്യപ്പെട്ടിരിക്കുന്നു. ഇതിനു ഇനിയും ഇളക്കമില്ലെങ്കിൽ ഞാൻ പറയാം. അനേകം അജ്ഞാനികളുടെ പുറകിൽ അപ്രകാരമുള്ള ഒരു അച്ചൻ നില്ക്കുന്നതിനെ കണ്ടതായി എനിക്കറിവില്ല.

൯. ഒടുവിലത്തേതു നസ്രാണിസ്ത്രീ, എന്റെ ശിവനെ എന്നു ഉച്ചരിച്ചതിനെ സംബന്ധിച്ചാണ. ഇതിലേക്കു ഞാൻ ബാധക യുക്തി പ്രയോഗിച്ചില്ല പോലും. തന്റെ മറുപടിയിൽ എന്തൊരു യുക്തിയാണ പറഞ്ഞിരിക്കുന്നതു എന്നു മനസ്സിലാകുന്നില്ല. "കല്പൽ" യുക്തിയായിരിക്കും പറഞ്ഞിരിക്കുന്നതു. അതു ഞങ്ങൾക്കാവശ്യമില്ല. സാറെ സംശയങ്ങൾ തീർപ്പാൻ ചിലരെയല്ലാം താങ്കൾ ചൂണ്ടികാണിച്ചല്ലൊ. ഈ സംഗതിക്കു അപ്രകാരം ആരും ഇല്ലാത്തതുമൂലമായിരിക്കാം കല്പൽ യുക്തി ഉപയോഗിക്കാമെന്നുറച്ചതു. അതു കുറെ സാഹസമായിപ്പോയി. ഏതു പള്ളിയിൽ നിന്നും വരുമ്പോളാണൊ, കേട്ടവരിൽ വടക്കൻ മഹാന്മാരിൽ വല്ലവരുമുണ്ടോ ഇവയ്ക്കൊന്നും സമാധാനം കാണുന്നില്ല.

ഇവയെല്ലാത്തിനും പുറമെ ടി. യാന്റെ സർക്കീട്ടിൽ അദ്ദേഹം കേൾക്കാത്ത സംഗതികൾ ഒന്നും വടക്കുനിന്നും ആരും തന്നെ എഴുതി അയക്കുവാൻ പാടില്ലപോലും. ഇതെന്തൊരു നിർബന്ധമാ? ആലപ്പുഴ മഹാന്മാരുടെ സർക്കീട്ടു റിപ്പോർട്ടിൽ പ്രസ്താവിക്കാത്ത വടക്കൻ വർത്തമാനങ്ങൾ ഇല്ലാത്തവയാണെന്നു തീർച്ചയാക്കുകയും ചെ

യ്യിരിക്കുന്നു. ഇടവകപത്രിക പഴുവരെ ശംകാരങ്ങൾ വിളമ്പുന്ന മാസികയും ആക്കികളഞ്ഞു. നവീകരണമഹാന്മാരും മിസ്റ്റർ ദാനിയേലും മലങ്കര സഭാതാരകയും ഘോഷിക്കാത്ത ന്യൂസുകൾ യാക്കോബായ മഹാന്മാർ വിശ്വസിക്കരുതെന്നു താക്കീതു ചെയ്യിരിക്കുന്നു. ഈ വക സംഗതികൾ കൊണ്ടു വടക്കുനിന്നും മൂന്നുനാലു മാസങ്ങളിലായി പത്രികയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളവ പൊളിവചനങ്ങളാണെന്നു ടി. യാൻ സാധിക്കയും ചെയ്യിരിക്കുന്നു. ഇവയ്ക്കൊന്നിനും മറുപടി പറവാൻ എനിക്കു സമയമില്ല. ഇത്രയുംതന്നെ ഒരുവിധത്തിൽ എഴുതി സാധിച്ചു എന്നേയുള്ളു. ഈ വക സംഗതികൾക്കു സമയവും വിലയേറിയ പത്രികാപംക്തികളും ചിലവാക്കേണമെന്നു എനിക്കഭിപ്രായമില്ല. പള്ളിക്കര ബ: മാണികത്തനാർ കഴിഞ്ഞ ഇടവകപത്രികയിൽ ഒരുവിധം ദീൎഘമായിതന്നെ എഴുതീട്ടും ഉണ്ടു. മിസ്റ്റർ ഡി. തന്നെ യാത്രാവിവരണത്തിൽ ചില പൊടിക്കൈകൾ പ്രയോഗിച്ചിട്ടുണ്ടെന്നു സമ്മതിക്കുന്നുമുണ്ടു. കൂട്ടിവന്നാൽ ഇനിയും തുടരുകയല്ലാതെ നിവൃത്തിയില്ലല്ലൊ.

എന്നു ഒരു വടക്കൻ.

---

## എം. പി. വക്കി — മൊസ്കുദിശിൻ.

### ഇംഗ്ലീഷപഠിത്തം — പള്ളിമുറി.

വടക്കെ സുറിയാനി ജനങ്ങളുടെ ഇടയിൽ ഇംഗ്ലീഷ പഠിത്തത്തിന്റെ ആവശ്യകതയെ തൊട്ടു കുറെക്കാലമായി പത്രികയിൽ നടക്കുന്ന പ്രസംഗങ്ങളിലും സംവാദങ്ങളിലും എം. പി. വക്കി അവർകൾ പ്രധാന ലേഖകൻ ആയി പ്രസിദ്ധപ്പെട്ടിട്ടുണ്ടല്ലൊ. പത്രികയിൽ പ്രസിദ്ധപ്പെടുത്തി കണ്ട ഇദ്ദേഹത്തിന്റെ കരിങ്ങാശ്ര പ്രസംഗത്തിൽ ക്ദൂശുകുദിശിനും പള്ളിമുറിയും മറ്റും അനാവശ്യമെന്നു അഭിപ്രായപ്പെട്ടിരുന്നതിനെ പത്രാധിപർ അവർകൾ ഒരു ചെറിയ നോട്ടുകൊണ്ടു സമാധാനിച്ചിരുന്നു. കരിങ്ങാശ്ര പ്രസംഗവും, അതു തുടൎന്ന പത്രാധിപനോട്ടിനു മറുപടിയായി കഴിഞ്ഞ പത്രികയിലെ ലേഖനവും കൂടി വായിച്ചുനോക്കിയാൽ സംഗതി അറിഞ്ഞിട്ടുള്ളവൎക്കൊക്കെ ഇവയുടെ ഉദ്ദേശം മനസ്സിലാകുന്നതിനു എളുപ്പമാണു. ആ പ്രസംഗവും ലേഖനവും പ്രസംഗികന്റെ സ്വന്ത ഇടവകയെ പൂൎണ്ണമായി കുററം വിധിക്കുന്നതാണു. നടമേൽ (തൃപ്പൂണിത്തുറ) പള്ളിക്കാരാണു ക്ദൂശ കുദിശിൻ പണിയിച്ചിരിക്കുന്നതു. ആ ഇടവകക്കാർ തന്നെയാണു കേമമായി ഒരു മുറി പണിയും നടത്തിവരുന്നതു. ആ മുറിതന്നെയാണു ലേഖകൻ പറയുംപ്രകാരം "ബാബേൽകോട്ട"പോലെ പണിതീരാതെ നില്ക്കുന്നതു. ശേഷം പറയുന്ന സംഗതികളും ആ ഇടവകയെ സംബന്ധിച്ചാണു ശരിയായിരിക്കുന്നതു. ഇവരണ്ടും ഇടവകയുടെ ശക്തിക്കപ്പുറമെന്നു ആ പള്ളിയെക്കുറിച്ചു മാത്രമെ പറയാനും ലേഖകനു അറിയാനും തരമുള്ളു.

മിസ്റ്റർ എം. പി. വക്കിക്കു തന്റെ സ്വന്ത ഇടവക കാൎയ്യങ്ങളുടെ നടത്തിപ്പിൽ ഒരു സ്വാധീനവും ഇല്ലെന്നും അതിനാൽ അതൃപ്തനായി ഭവിച്ചിരിക്കുന്നു എന്നും ഇതിനാൽ ഏറക്കുറെ സ്പഷ്ടമാകുന്നു. താൻ ആലോചന പറഞ്ഞിട്ടു പള്ളികാൎയ്യസ്ഥന്മാർ എടുക്കായ്കയാൽ പ്രവൃത്തിയെ കുററപ്പെടുത്തി എന്നു വരാം. വിദ്യാഭ്യാസം, പരിഷ്കാരം, ഉദ്യോഗം, സാമൂഹ്യസ്ഥിതി മുതലായവയിൽ ഉന്നതി പ്രാപിച്ചു തങ്ങളുടെ ഇടവകയിൽ ഉള്ള ഒരു അംഗത്തിന്റെ സഹതാപവും സഹ

കരണവും ഇപ്രകാരം ദൂരീകരിച്ചുകളയുന്നതു പള്ളിക്കും അതിലെ സ്ഥാനികൾക്കും ഒരു വലിയ നഷ്ടമാണു. ലേഖകൻ ഒരു ആലോചനയും പറയാതെ മൌനമായിരുന്ന ശേഷം ഒടുവിൽ അവരുടെ പ്രവൃത്തിയെ കുററം വിധിച്ചതായിട്ടും വരാം. ഇതു ധൎമ്മമല്ല. തന്റെ ആലോചനകളെ അവർ അഗണ്യമാക്കിയതിൽ വെച്ചു മുഷിഞ്ഞു അവരുടെ പ്രവൃത്തികളെ പ്രസംഗത്രപേണയും ലേഖനങ്ങളിലും പരസ്യമായി കുററപ്പെടുത്തുവാനും, കദ്ദശുകുദിനും പള്ളിമുറികളും അവിടെ എത്ര തന്നെ അനാവശ്യമെന്നു തോന്നിയേക്കാമെങ്കിലും എല്ലായിടത്തും അങ്ങിനെതന്നെയാണെന്നു പൊതുവെ ഒരു ശാസ്ത്രം സ്ഥാപിക്കാനും, പ്രസംഗകൎത്താവു തുനിഞ്ഞതു കുറെ കഠിനമൈ തന്നെയാണു. സാവകാശമായും അവൎക്കു വേണ്ടിയവൻ എന്ന നിലയിലും ഗുണദോഷവും ആലോചനയും കൊടുത്തു ക്രമേണ തന്റെ അഭിപ്രായത്തിലേക്കു അവരെ നേടുന്നതല്ലയൊ ഉത്തമം.

എ. ബി. സി.

---

ആലുവാ,
൧൦൮൦ മീനം ൭-ാംനു.

നി. വ. ദി. ശ്രീ.
മാർ അത്താനാസ്യോസു മെത്രാപ്പോലിത്താ
തിരുമനസ്സിലെ സുഖക്കേടും
ആലുവാ തൃക്കുന്നത്തു വിദ്യാലയ പണിയും.

നി. വ. ദി. ശ്രീ. മലങ്കരെ, കോട്ടയം, അങ്കമാലി ഇടവകകളുടെ മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സുഖക്കേടിൽ ഇരിക്കുന്ന വിവരം പ്രസിദ്ധമാണെല്ലൊ. തിരുമനസ്സിലെ സുഖക്കേടു ഏതുസ്ഥിതിയിൽ ഇരിക്കുന്നു എന്നറിവാൻ പലരും ആഗ്രഹിച്ചിരിക്കകൊണ്ടു അതിന്റെ ഒരു വിവരണവും മററും പത്രികയിൽ പരസ്യം ചെയ്താൽ അധികംപേൎക്കും അറിവാൻ ഇടയുള്ളതാകകൊണ്ടു ഈ ലേഖനത്തെ പത്രികയിൽ ചേൎക്കുമെന്നു വിശ്വസിക്കുന്നു.

തിരുമനസ്സിലേക്കു സുഖക്കേടു ആരംഭിച്ചിട്ടു കുറെ അധികനാളായെങ്കിലും കഴിഞ്ഞ ചിങ്ങമാസം മുതല്ക്കാണു ആയതു വൎദ്ധിച്ചതു. ടി. മാസത്തിൽ ഒരു ഞായറാഴ്ച കുൎബ്ബാന കഴിഞ്ഞു പള്ളിയിൽ വന്നവരോടു പതിവുപോലെ വൎത്തമാനങ്ങൾ ചോദിച്ചറികയും മററും ചെയ്തശേഷം മുറിയ്ക്കകത്തു കടന്നു കതകടച്ചു കിടക്കയും, ഉച്ചഭക്ഷണം തയാറാക്കി കൊണ്ടുചെന്നു മുട്ടിവിളിച്ചാറെ നിശ്ശബ്ദമായിരിക്കയും നാലുമണി വരെ കാത്തിരുന്നിട്ടും കതകു തുറക്കാതിരുന്നതിനാൽ ഉപായത്തിൽ അകത്തു കടന്നു ചെന്നപ്പോൾ ബോധക്കേടുള്ള പ്രകാരം തോന്നി. ആ സമയം തിരുമനസ്സിലെ കൂടെയുണ്ടായിരുന്നവർ തന്നെയും എല്ലാവരും സ്ഥലത്തില്ലായിരുന്നു. ഉണ്ടായിരുന്നവർ വ്യസനിച്ചു അടുത്ത ഇടവകക്കാരെ അറിയിക്കയും മററും ചെയ്തു. അവർ വന്നുചേരുന്നതിനു മുമ്പായിതന്നെ രാത്രി ഏകദേശം ൭ മണി ആയപ്പോൾ ബോധക്കേടു നീങ്ങി എഴുന്നേ

റിരുന്നു ഭക്ഷണം കഴിച്ചു പൂർവ്വസ്ഥിതിയിലായി. പിറ്റെ ദിവസം രാത്രിയിലും ഒരു മണിക്കൂർ നേരത്തേക്കു മേൽപറഞ്ഞ സുഖകേടുണ്ടായതിന്റെ ശേഷം ഒരു മാസത്തേക്കു വലിയ സുഖകേടൊന്നുമില്ലാതിരുന്നിരുന്നു. അനന്തരം സുഖകേടിന്റെ പ്രകൃതം ഒന്നുമാറിവീണു. എങ്ങിനെയെന്നാൽ, ദേഹം വളരെ ക്ഷീണിച്ചും നടക്കുന്നതിനു അന്യസഹായം വേണ്ടിയും ഇരിക്കുന്ന തിരുമേനി തന്റെ ക്ഷീണത്തേയൊ ബലഹീനതയേയൊ ഓൎക്കാതെ നിന്ന നിലയിൽ തന്നെ എട്ടൊ, പത്തൊ മണിക്കൂർ നേരം പ്രാൎത്ഥിക്കയൊ ധ്യാനിക്കയൊ ചെയ്യും. അതുപോലെതന്നെ കുമ്പിടീൽ തുടങ്ങിയാലും അധിക സമയം കഴിക്കും. ഇങ്ങിനെ ദീൎഘനേരത്തെ പ്രാൎത്ഥനയൊ, ധ്യാനമൊ, കുമ്പിടീലൊ കഴിച്ചുകൊണ്ടിരിക്കുമ്പോൾ അതു അവസാനിപ്പിക്കുന്നതിനു മുമ്പായി, ഇരിക്കുന്നതിനൊ ഭക്ഷണം കഴിക്കുന്നതിനൊ മറ്റുള്ളവർ അപേക്ഷിച്ചാൽ അതിൽ അനിഷ്ടം തോന്നുക പതിവാണു. ഇതിനെക്കുറിച്ചു ആലോചിക്കുന്നതായിരുന്നാൽ "മിശിഹാതമ്പുരാൻ ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്ന സ്ഥലമായ മേലുള്ള കാൎയ്യങ്ങളെ വിചാരിപ്പിൻ ഭൂമിയിലുള്ളതല്ല" എന്നു വിശുദ്ധ പൌലൂസു കൊലൊസ്സി ൩. ൨-ൽ പറയുംപ്രകാരം ഉള്ള കാൎയ്യങ്ങളിലേക്കു തന്റെ ശരണമെല്ലാം ആകൎഷിച്ചിരിക്കുന്നു എന്നുവേണം വിചാരിപ്പാൻ. എല്ലാസമയവും പ്രാൎത്ഥനയും ധ്യാനവുമായി കഴിച്ചുകൂട്ടുന്നതുകൂടാതെ മേലുള്ള സൈന്യങ്ങളോടുകൂടെയുള്ള സംസൎഗ്ഗവിചാരവുമുണ്ടു. ഈ പ്രകാരമുള്ള തിരുമേനിയുടെ സ്ഥിതിയെക്കുറിച്ചു സുബുദ്ധിയില്ലന്നു പറയുന്നവരും ഇല്ലന്നില്ല. ഭക്തരെക്കുറിച്ചും ഭക്തിയുള്ള പ്രവൃത്തികളെക്കുറിച്ചും ലോകം അങ്ങിനെ അഭിപ്രായപ്പെടുക പതിവുമാണെല്ലൊ. എന്നാൽ തിരുമനസ്സിലെ എപ്പോഴുമുള്ള പ്രാൎത്ഥനകളാലും മറ്റും അവിടത്തെ ശ്രദ്ധയെല്ലാം മേലുള്ള കാൎയ്യങ്ങളിലും ശുദ്ധിമാന്മാരോടും മാലാഖമാരോടും കൂടെയുള്ള സംസൎഗ്ഗമാധുൎയ്യങ്ങളിലും ആകൎഷിച്ചിരിക്കയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ജീവിക്കുന്നതിനുമാത്രം ഭക്ഷണം, കുളി മുതലായതുമുണ്ടു. ഈ വിവരം പ്രസ്താപിക്കുന്നതിനോടുകൂടെ ഈ സ്ഥലത്തെക്കുറിച്ചും ഇവിടത്തെ സ്ഥിതിയെക്കുറിച്ചും അല്പം പ്രസ്താപിക്കുന്നതു അനുചിതമായിരിക്കയില്ലന്നു വിശ്വസിക്കുന്നു. അതു പ്രത്യേകം തിരുമനസ്സിലെ ഇടവകകളിലുള്ള പള്ളിക്കാരുടെയും, പൊതുവിൽ എല്ലാവരുടെയും ശ്രദ്ധക്കു ഇടയാകണമെന്നു ആഗ്രഹിക്കുന്നു.

ഈ ആലുവായിൽ ഒരു പൊതുസ്ഥലം ഉണ്ടാകേണമെന്നു അനേകം പേരും ആശിച്ചിരുന്നതും ആ ആഗ്രഹനിവൃത്തിക്കായിട്ടു നി. വ. ദി. ശ്രീ. അങ്കമാലി ഇടവകയുടെ കഴിഞ്ഞുപോയ മാർ കൂറിലോസുമെത്രാപ്പോലീത്താ അവർകൾ വേല ആരംഭിക്കുക

യും അതിനെ തുടൎന്ന് ഈ തിരുമേനിയും മറ്റും പ്രയത്നിക്കുകയും ചെയ്തതു കൂടാതെ ൧൦൭൭- മീനം ൧൯-ാംനു- ഇവിടെ ഒരു പൊതുയോഗം കൂടി. ആ യോഗത്തിൽ ഈ സ്ഥലത്തു ഒരു വിദ്യാലയം പണിയിച്ചു പഠിത്വം ആരംഭിക്കേണമെന്നും അതിലേക്കു അങ്കമാലി ഇടവകയിലുൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ വരുമാനം ൪ കൊല്ലംകൊണ്ടു കൊടുക്കേണമെന്നും തിരുമാനിച്ചു സമ്മതിച്ചപ്രകാരം പള്ളിക്കാർ കൊടുത്ത സംഖ്യകൊണ്ടു കെട്ടിടത്തിന്റെ പണി പകുതിവരെ ആയിട്ടുള്ള വിവരം എല്ലാവൎക്കും അറിവുണ്ടല്ലൊ. തിരുമേനിയുടെ സുഖക്കേടു ആരംഭിച്ചതിനോടു കൂടി പള്ളിക്കാരുടെ ഉത്സാഹം അല്പം കുറഞ്ഞിരിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. കാരണം മേൽപ്രകാരം നിശ്ചയം ചെയ്തിട്ടു ഇപ്പോൾ രണ്ടു കൊല്ലമായിരിക്കുന്ന സ്ഥിതിക്കു പള്ളികളിൽനിന്നും പകുതി സംഖ്യ തീൎത്തുകിട്ടേണ്ടതാണല്ലൊ. അതിൽ കാൽഭാഗംപോലും തരാത്ത പള്ളിക്കാരുണ്ടെങ്കിൽ അതു വലിയ കഷ്ടമായിപ്പോയെന്നു പറയാതെ നിവൃത്തിയല്ല. പരമാൎത്ഥം പറയുന്നതായാൽ പള്ളിക്കാർ പരിഭവിക്കുമായിരിക്കും. ഈ നല്ല ഉദ്ദേശത്തിന്നായി പണം ചോദിക്കുമ്പോൾ കാണിക്കുന്ന വൈമനസ്യം എന്തുമാത്രം? ഒരു കാശുപോലും പള്ളിമെംപൂട്ടിൽ ഇല്ലെങ്കിലും വ്യവഹാരങ്ങൾക്കായും മറ്റും ഒരായിരം രൂപാ ഒന്നിച്ചു കടം വാങ്ങിച്ചു ചിലവഴിക്കുന്നതിനു നല്ല ഉത്സാഹമുണ്ടു. അതുപോലെ ഈ കാൎയ്യത്തിലും ഒരു നല്ല മനസ്സുണ്ടായിരുന്നെങ്കിൽ കെട്ടിടത്തിന്റെ പണിക്കുറ ഇതിനു മുമ്പുതന്നെ തീരുമായിരുന്നു. കഴിവില്ലാഞ്ഞിട്ടാണെന്നു ചിലർ പറയുമായിരിക്കും. "മനസ്സുണ്ടെങ്കിൽ കഴിവിനെക്കാൾ അധികം പ്രവൃത്തിപ്പാൻ കഴിയുമെന്നുള്ള" വിശുദ്ധ പൗലൊസിന്റെ വചനത്തെ അവർ ഓൎക്കട്ടെ. ആലുവാക്കുന്നിൽ കെട്ടിടം പണിവകയ്ക്കായി ദൈവമുതൽ എത്രാമതും ചിലവഴിക്കയും ഉത്സാഹക്കുറവു നിമിത്തം പണിതീൎക്കാതെ നഷ്ടപ്പെടുത്തുകയും ചെയ്യുന്നതു ദൈവമക്കൾക്കു വ്യസനവും, ഇതരസമുദായക്കാൎക്കു ആക്ഷേപത്തിന്നു കാരണവുമാണല്ലൊ. തിരുമനസ്സിലേക്കു സുഖമുണ്ടായിരുന്നെങ്കിൽ പള്ളിക്കാർ യാതൊരു ഒഴികഴിവും പറകയില്ലായിരുന്നു. ഒഴികഴിവു പറയുന്ന പള്ളിക്കാരുണ്ടെങ്കിൽ ആ പള്ളിയിലേക്കു തിരുമേനി നീങ്ങി പണം തരാതെ പോകയില്ലെന്നു കല്പിച്ചാൽ പള്ളിക്കാൎക്കു കൊടുക്കാതിരിപ്പാൻ നിവൃത്തിയില്ലാതെ വന്നേനെ. അധികച്ചിലവിനെ ഓൎത്തിട്ടെങ്കിലും സംഖ്യ വേഗത്തിൽ കൊടുത്തുതീൎക്കും. തിരുമനസ്സിലേക്കു സുഖമില്ലാതെ പോയതു ഈ സ്ഥലത്തിന്റെ നിൎഭാഗ്യവും കഷ്ടകാലവും എന്നെ പറവാനുള്ളു. എന്നാൽ ഇപ്പോഴത്തെ സ്ഥിതിയൊ സ്ഥലത്തു താമസിക്കുന്ന റമ്പാച്ചന്മാർ പള്ളികളിൽ സഞ്ചരിക്കുകയാണ, ഒരു റമ്പാച്ച

ൻ പള്ളികളിൽ ചെല്ലുന്നതു പള്ളിക്കാൎക്കു സന്തോഷവും എത്ര നാൾ എങ്കിലും താമസിക്കുന്നതു തൃപ്തിയുമാണു. ഒരു റമ്പാച്ചനും വേലക്കാരനും മാത്രമെ ഉണ്ടായിരിക്കയൊള്ളു. ചിലവു കൊടുക്കുന്ന കാൎയ്യത്തിലും വലിയ ഭാരമില്ല. ഇങ്ങിനെ അവർ ചുററിതിരിയുന്നതും കാൎയ്യനിവൃത്തിക്കു കാലതാമസം വരുന്നതും സങ്കടം തന്നെ. തിരുമേനിക്കൊ ഇതു നിറവേററികാണണമെന്നുള്ള ആഗ്രഹം അനല്പവുമാകുന്നു. പള്ളിക്കാർ ഇതുകൾ വല്ലതും ആലോചിക്കുന്നുണ്ടൊ, അറിയുന്നുണ്ടൊ? അതിനാൽ പള്ളിക്കാർ ദൈവമുതലിന്റെ നഷ്ടത്തെ ഓൎത്തും വൃദ്ധതയിൽ ഇരിക്കുന്ന തിരുമേനിയെ ഓൎത്തും സമുദായാഭിവൃദ്ധിയെ വിചാരിച്ചും നിശ്ചയപ്രകാരമുള്ള സംഖ്യ കൊടുത്തു വേഗം പണി നിവൃത്തിക്കുന്നതിനു ഇടയാക്കിത്തീൎക്കേണമെന്നു അപേക്ഷിക്കുന്നു.

എന്നാൽ ഇവിടത്തെ സ്ഥിതിയെപ്പററി അല്പം പറയാമെന്നു മേൽപ്രസ്താപിച്ചിട്ടുണ്ടല്ലൊ. ഈ ആലുവാ വെള്ളത്തിന്റെ ഗുണംകൊണ്ടും, തീവണ്ടിയുടെ വരവുകൊണ്ടും, കച്ചവടം കൊണ്ടും മററും കീൎത്തിപ്പെട്ട ഒരു സ്ഥലമാണെന്നുള്ളതിനു സംശയമില്ലാ. ഈ സ്ഥലത്താണല്ലൊ നമുക്കും ഒരു പൊതുസ്ഥലവും പള്ളിയും ആരംഭിച്ചിരിക്കുന്നതു. ഇതിനു പൊതുജനങ്ങളുടെയും പള്ളിക്കാരുടെയും സഹായമെന്നല്ലാതെ മറെറാന്നുമില്ലാ. തിരുമേനി ഇവിടെ താമസം തുടങ്ങീട്ടു രണ്ടര കൊല്ലത്തോളമായിരിക്കുന്നു. ഇതിനിടയ്ക്കു തിരുമേനിയുടെയും പരിവാരങ്ങളുടെയും പോഷണത്തിനു പ്രത്യേകമായി അങ്കമാലി ഇടവകക്കാരും മറെറതാനും പള്ളിക്കാരും മാന്യന്മാരും സഹായിച്ചിട്ടുള്ളതു അഭിനന്ദനീയം തന്നെ. ഇപ്പോൾ ചിലവിന്റെ സംഗതിയിൽ വലിയ ഞെരുക്കമായിരിക്കുന്നു. സുഖക്കേട്ടു എന്നു പറഞ്ഞു പള്ളിക്കാരും ശ്രദ്ധ കുറച്ചിരിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. തിരുമനസ്സിലേക്കും കുറെ സ്വത്തുകൾ ഇല്ലെന്നില്ലാ. അതു ഇവിടത്തെ ചിലവിലേയ്ക്കു മതിയാകയില്ലെന്നുള്ളതു സൎവ്വസമ്മതമാണു. അതിനാൽ പള്ളിക്കാരും മററും തിരുമനസ്സിലെ വൃദ്ധതയെ കുറിച്ചു ഓൎമ്മയോടിരുന്നു ഇസ്സാക്കിന്റെ അടുക്കൽ യാക്കോബു എന്നപോലെ പ്രവൃത്തിക്കേണമെന്നു ഓൎപ്പിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്നു ദോലാദ്ദ്.

---

## പെസഹാ.

ഓരോ ദിവ്യകൎമ്മാനുഷ്ഠാനങ്ങൾക്കായി പ്രത്യേക കാലങ്ങളും ദിവസങ്ങളും സഭയിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നതു, വിശ്വാസത്തിന്റെ നിലനില്പിനും ആത്മീക വളൎച്ചക്കും അവ ഏററവും ഉപയുക്തമായി ഭവിക്കും എന്നു വിശുദ്ധ പിതാക്കന്മാർ പരിശുദ്ധാത്മാവു മൂലം അറിഞ്ഞു വിശ്വസിച്ചുപോന്നതിനാൽ മാത്രം ആകുന്നു എന്നുള്ളതിനു യാതൊരു സന്ദേഹവും ഉണ്ടാകുവാൻ പാടുള്ളതല്ലാ.

ഈ പരമോദ്ദേശത്തെ വെളിപ്പെടുത്തുവാൻ തക്കവണ്ണം യഹോവാ, സൃഷ്ടിപ്പിന്റെ കാലത്തിൽ തന്നെ ആറു ദിവസങ്ങൾ ഏഴാം ദിവസത്തിൽ നിന്ന അതിന്റെ സ്വസ്ഥതയാൽ വ്യത്യാസമുള്ളതായിരിക്കണമെന്ന കാണിച്ചു. "താൻ ഉണ്ടാക്കിയ എല്ലാ പ്രവൃത്തിയിൽ നിന്നും ഏഴാം ദിവസം ദൈവം സ്വസ്ഥമായിരുന്നു. താൻ ഏഴാം ദിവസത്തെ വാഴ്ത്തി അതിനെ ശുദ്ധീകരിച്ചു. ആദ്യ പു: ൨-൨,൩. ഇതു ശാബത്തു ദിവസത്തെ ചൂണ്ടിക്കാണിക്കുന്നതാണെങ്കിലും നിശ്ചയമായി ഇതിൽ മററു വിശുദ്ധ ദിവസങ്ങളും ആവശ്യമാണെന്നുള്ളപ്രകാരം സ്പഷ്ടമായിരിക്കുന്നു. മോശ മുഖാന്തിരം ദൈവം ഇസ്രായേലിനു കൊടുത്തിട്ടുള്ള ന്യായപ്രമാണത്തെ പരിശോധിക്കുന്നെങ്കിൽ അതിൽ അനെക പെരുനാളുകളെ ഏൾപ്പെടുത്തിയിരിക്കുന്നതായി കാണാം

൧. പെസഹാ പെരുനാൾ.

൨. ആഴ്ചകളുടെ പെരുനാൾ (പെന്തിക്കുസ്തി)

൩. കൂടാര പെരുനാൾ.

ഇങ്ങിനെ മൂന്ന പ്രത്യേക പെരുനാളുകളെ ആണ്ടുതോറും കഴിച്ചുവന്നു "സംവത്സരത്തിൽ മൂന്ന പ്രാവശ്യം ഉത്സവത്തെ നീ എനിക്കു ആചരിക്കണം. നീ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഉത്സവത്തെ പ്രമാണിക്കുക. ഞാൻ നിന്നോടു കല്പിച്ചപ്രകാരം ആബീബ മാസത്തിൽ.......നീ വയലിൽ വിതെച്ച നിന്റെ കൃഷിവേലകളുടെ ആദ്യഫലമാകുന്ന കൊയിത്തു സമയത്തിന്റെ ഉത്സവത്തേയും വൎഷാവസാനത്തിൽ .....വിളവെടുപ്പു ഉത്സവത്തേയും ആചരിക്കാ. സംവത്സരത്തിൽ മൂന്ന പ്രാവശ്യം നിന്റെ ആണുങ്ങൾ എല്ലാം കൎത്താവിന്റെ മുമ്പാകെ കാണപ്പെടണം. പുറപ്പാടു: ൨൩. ൧൪—൧൭ ഇതിൽ നിന്ന പെസഹായിക്കു കൊയിത്തിനോടു യാതൊരു സംബന്ധവുമില്ലെന്ന ആദ്യം തോന്നാമെങ്കിലും ആബീബ് (ധാന്യം നിറഞ്ഞ കതിരു) എന്ന വാക്കിന്റെ അൎത്ഥത്തിൽ നിന്നും പിന്നാലെ ആവൎത്തനത്തിൽ കൊടുത്തിരിക്കുന്ന സൂചനയിൽനിന്നും ഈ മൂന്ന പെരുനാളുകളും ഒന്നൊടൊന്ന ചേൎന്നിരിക്കുന്നതായി കാണാവുന്നതാകുന്നു. "നീ ഏഴാഴ്ച വട്ടങ്ങളെ നിനക്കു എണ്ണണം. നീ വിളവിലെക്കു നിന്റെ അരിവാളിനെ ഇടുവാൻ തുടങ്ങുന്നതു മുതൽ നീ ആ ഏഴ് ആഴ്ചവട്ടങ്ങളെ എണ്ണിതുടങ്ങണം" ആവ: ൧൬. ൯.

പെസഹാ ആചാരത്തിന്റെ ഉദ്ദേശ്യത്തെ സംബന്ധിച്ചു ഇപ്രകാരം കല്പിക്കപ്പെട്ടിരിക്കുന്നു. "ആബീബ് മാസത്തെ പ്രമാണിച്ചു നിന്റെ ദൈവമായ കൎത്താവിന്നു പെസഹാ ആചരിക്കണം. എന്തെന്നാൽ ആബിബ് മാസത്തിൽ നിന്റെ ദൈവമായ കൎത്താവ നിന്നെ രാത്രിയിൽ മിസ്രയിമിൽ നിന്ന കൊണ്ടുവന്നു" ആവ: ൧൬. ൧. മിസ്രയക്കാരുടെ ആദ്യജാതന്മാരുടെ ഭയങ്കര വധത്തിൽനിന്നും ഇസ്രായേല്ക്കാർ ഏതുപ്രകാരം സൂക്ഷിക്കപ്പെട്ടിരുന്നു എന്നു ദൃഢമാംവണ്ണം കാണിക്കുന്നുണ്ടു. "അപ്പോൾ ഇപ്രകാരം ഉണ്ടാകും നിങ്ങളുടെ പുത്രന്മാർ നിങ്ങൾക്കുള്ള ഈ ശുശ്രൂഷയുടെ താല്പൎയ്യം എന്ത് എന്നു ചോദിക്കുമ്പോൾ നിങ്ങൾ പറയേണ്ടുന്നതെന്തെന്നാൽ; അതു മിസ്രയക്കാരെ ശിക്ഷിക്കുമ്പൊൾ, മിസ്രയിമിലിരുന്ന ഇസ്രായേൽ മക്കളുടെ ഭവനങ്ങളെ ഒഴിഞ്ഞുകടന്നു ഞങ്ങളുടെ ഭവനങ്ങളെ രക്ഷിച്ചിട്ടുള്ള കൎത്താവിന്റെ പെസഹാ ബലി ആകുന്നു. എന്നാണു പുറ: ൧൨, ൨൬-൨൭: ഞാൻ ഇസ്രായേൽ മക്കളെ മിസ്രയിമിൽ നിന്ന വിടുവിച്ചപ്പോൾ; അവരെ കൂടാരങ്ങളിൽ വസിക്കുമാറാക്കിയതിനെ നിങ്ങളുടെ സന്തതികൾ അറിവാനായിട്ടു നിങ്ങൾ ഏഴു ദിവസം കൂടാരങ്ങളിൽ വസിക്കണ"മെന്നു കൎത്താവു കല്പിച്ചപ്രകാരം തന്നെ ഇസ്രായേലിന്റെ വലിയ രക്ഷയെ ഓൎക്കുന്നതിനായിട്ടു അതിനെ ഒരു നിത്യ പ്രമാണമായി താൻ സ്ഥിരപ്പെടുത്തി.

പെസഹാ ഏൎപ്പെടുത്തിയ കാലങ്ങളിൽ ഉള്ള ആചാരക്രമമെങ്ങിനെയെന്നാൽ:- "ഈ മാസം പത്താം തീയ്യതി അവർ.....ഓരോരുത്തൻ ഓരോ ആട്ടിൻകുട്ടിയെ എടുക്കണം. നിങ്ങളുടെ ആട്ടിൻകുട്ടി കുററമില്ലാത്തതും ഒരുവയസ്സുള്ള ആണും ആയി കോലാടുകളിൽനിന്നു അതിനെ എടുക്കണം. അതിനെ ഈ മാസം ൧൪ാം തീയതിവരെയും സൂക്ഷിക്കണം.....സന്ധ്യാസമയത്തു അതിനെ കൊല്ലണം. അവർ രക്തത്തിൽനിന്നു എടുത്തു.....കട്ടളക്കാൽ രണ്ടിലും വാതിൽ കുട്ടിൻ മേൽ കുറുമ്പടിയിലും തളിക്കയും വേണം. അന്നു രാത്രിയിൽ അവർ അഗ്നിയിൽ ചുടപ്പെട്ടതായി മാംസത്തേയും പുളിപ്പില്ലാത്ത അപ്പങ്ങളേയും കൈപ്പായുള്ള സസ്യങ്ങളോടു കൂടെ ഭക്ഷിക്കണം..... നിങ്ങളുടെ അരകൾ കെട്ടപ്പെട്ടവയായും നിങ്ങളുടെ ചെരിപ്പുകൾ നിങ്ങളുടെ പാദങ്ങളിലും നിങ്ങളുടെവടികൾ നിങ്ങളുടെ കയ്യിലും ഇരിക്കുന്നവയായും... ധൃതിയോടെ അതിനെ ഭക്ഷിക്കയും വേണം. പുറ: ൧൨; ൩—൧൧.

മേൽ വിവരിച്ചിരിക്കുന്നത് ഇസ്രായേൽ മിസ്രയിമിലും കനാനിലും ആചരിച്ചതായ പെസഹായുടെ ഓരോ കൎമ്മവും ദൃഷ്ടാന്തങ്ങളും അത്രേ. ഒന്നാമതു, ആട്ടിൻകുട്ടി, പ്രത്യേകം ഓരോരുത്തനും ഉള്ളതായ പാപങ്ങളെ കാണിക്കുന്നു എന്നുമാത്രമല്ലാ പാപ പരിഹാരം ഉണ്ടാകുന്നതിനു രക്തചിന്തൽ ആവശ്യമെന്നും കൂടികാണിക്കുന്നു. രണ്ടാമതു. വാതിൽ കുട്ടിന്മേലും കുറുമ്പടിമേലും മററും ഉള്ള രക്തം ദൃഷ്ടാന്തപ്പെടുത്തുന്നതു രക്തത്താൽമാത്രം തങ്ങളുടെകുററത്തിന്നു പരിഹാരമാൎഗ്ഗമുണ്ടാകുന്നു എന്നുള്ള സമ്മതത്തെ ആകുന്നു. വിശുദ്ധപൌലോസ് നമ്മെപഠിപ്പിക്കുന്നപ്രകാരം പെസഹാകുഞ്ഞാടു യേശുമിശിഹായെചൂണ്ടികാണിക്കുന്നു. നമ്മുടെപെസഹായാകുന്നമിശിഹായും നമുക്കുവേണ്ടി കുരളറക്കപ്പെട്ടു" ൧ കോറ ൫. ൭. പിന്നെയും "കുററമില്ലാത്തകുഞ്ഞാടു" അഗ്നിയിൽ 'ചുടപ്പെട്ടതായിഭക്ഷിക്കണം' 'അതിൻെറഒരെല്ലുപോലും ഒടിക്കരുതു' ഇവയെല്ലാംപാപപരിഹാരബലി ഏതുവിധമുള്ളതായിരിക്കണമെന്നും ആയതെങ്ങിനെ ഭക്ഷിക്കപ്പെടണമെന്നും കാണിക്കുന്നു. വെള്ളത്തിൽ പാകം ചെയ്യപ്പെടുന്നെങ്കിൽ ആയതു മററു വസ്തുക്കളോടു സമ്മിശ്രപ്പെടാവുന്നതും എല്ലുകൾ ഒടിക്കപ്പെടേണ്ടിയ ആവശ്യം ഉണ്ടാകാവുന്നതും ആകുന്നു. നമ്മുടെ കൎത്താവു എത്ര അതിശയമാംവണ്ണം ഇതിനെ തൻെറ ശരീരത്തിൽ നിവൃത്തിച്ചു. താൻ എത്രയോ പരിശുദ്ധൻ പാപമറിഞ്ഞിട്ടില്ലാത്തവനും ആകുന്നു. പട്ടാളക്കാർ തറക്കപ്പെട്ടിരുന്ന രണ്ടുകള്ളന്മാരുടെയും കാലുകളെ ഒടിച്ചു എങ്കിലും മിശിഹാടെ കാലുകളെ ഒടിച്ചില്ലാ. കണ്ടാലും ലോകത്തിൻ പാപത്തെ വഹിക്കുന്ന ദൈവ കുഞ്ഞാടു എന്നുള്ള പേരു മിശിഹാ കൎത്താവിനു എത്ര യോഗ്യമായിരിക്കുന്നു. കൈപ്പു സസ്യം ലോകത്തെ ആകപ്പാടെ കൈപ്പാക്കിയിരിക്കുന്നതും തന്നിമിത്തം "കൈപ്പോടെകരഞ്ഞു" അനുതപിച്ചു പാപമോചനം പ്രാപിക്കേണ്ടതും ആയ പാപബോധത്തെ ദൃഷ്ടാന്തപ്പെടുത്തുന്നു. പുളിമാവിനെ നിശേഷംഎടുത്തുകളയണമെന്നുള്ളതിനാൽ പരിശുദ്ധതയും നിഷ്കാപട്യവും അത്യാവശ്യമെന്നു സൂചിപ്പിച്ചിരിക്കുന്നു. വിശുദ്ധപൌലോസ പറയുന്നത് "നാം, പഴയ പുളിമാവുകൊണ്ടല്ലാ ഈൎഷ്യയും ദുഷ്ടതയുമാകുന്ന പുളിമാവുകൊണ്ടുമല്ലാ പരമാൎത്ഥവും സത്യവുമാകുന്ന പുളിപ്പില്ലായ്മ കൊണ്ടുതന്നെ പെരുന്നാളിനെ ആചരിക്കണം". ൧ കൊറ. ൫: ൮.

ഇനിയും നമ്മുടെ കൎത്താവിൻെറ കാലത്തുള്ള യഹൂദന്മാരുടെ പെസഹാ ആചാരം ഏതവസ്ഥയിൽ ആയിരുന്നു എന്ന് സ്വല്പം അറിഞ്ഞിരിക്കേണ്ടതാണു. അരകൾ കെട്ടപ്പെട്ട് വടികൾ പിടിച്ചുകൊണ്ടും അവർ അതിനെ ഭക്ഷിച്ചു വന്നില്ലാ സാധാരണ ഭക്ഷണങ്ങൾക്കായി അവർ ഇരിക്കുന്നപ്രകാരം തന്നെ ഈ ഭക്ഷണത്തേയും നടത്തിവന്നു. ഭക്ഷണത്തിൻെറ ആരംഭത്തിലും, കൈപ്പു സസ്യം ഭക്ഷിച്ചതിൻെറ ശേഷവും, ആട്ടിൻ കുട്ടിയെ ഭക്ഷിച്ചതിൻെറ ശേഷവും അവസാനത്തിലും ആയി നാലു പ്രാവശ്യം അവർ വീഞ്ഞു കുടിച്ചുവന്നു. രണ്ടാമത്തെ വീഞ്ഞുകുടിയുടെശേഷം

൧൧൩-ം ൧൧൪-ം സങ്കീൎത്തനങ്ങളും അവസാനത്തെ കുടിയുടെ മുമ്പായി ൧൧൫ മുതൽ ൧൧൮ വരെയുള്ള സങ്കീൎത്തനങ്ങളും പാടുക പതിവായിരുന്നു.

ഇനിയും പെസഹായുടെ പ്രമാണം വളരെ പ്രമോദകരമാകയാൽ ഏതല്ലൊ കാലത്തിലുള്ള യഹൂദന്മാരുടെ ആചാരക്രമത്തെക്കുറിച്ചും സ്വല്പം അറിയുന്നതു ഏററം രസകരമായിരിക്കും. പെസഹായുടെ ആദ്യ നിയമനത്തേയൊ യഹൂദിയായിലുള്ളവരുടെ ആചാരക്രമത്തേയൊ സംബന്ധിച്ചു ഇവിടെ ഏതുംതന്നെ പ്രസ്താവിക്കുന്നില്ലാ. വേദപുസ്തകത്തിൽ നാം വായിക്കുന്നപ്രകാരം ആബീബ് മാസം ൧൪-ാം നു തന്നെയാണ് ഈ മഹോത്സവദിവസം. യഹൂദന്മാർ എല്ലാവരും ചിതറിക്കപ്പെട്ടുപോയെങ്കിലും ന്യായപ്രമാണസംബന്ധമായും പാരമ്പൎയ്യമായും തങ്ങൾക്കു ലഭ്യമായിരിക്കുന്ന ഓരോ കൎമ്മങ്ങളെയും അവർ വളരെ ഭക്തിയായിട്ടുതന്നെ കഴിച്ചുവരുന്നു. അന്യരാജ്യങ്ങളിൽ ബലി കഴിക്കുന്നത് അവൎക്കു വളരെ അപമാനവും ദുഃഖവുമാകയാൽ ബലി ഒഴിച്ചു ശേഷം ഭാഗങ്ങൾ മാത്രമെ നടത്തിവരാറുള്ളു. പെസഹാ ആചാരത്തെപ്പററി പറയുമ്പോൾ ആയതും നമ്മുടെ കൎത്താവിന്റെ കാലത്ത് നടത്തപ്പെട്ടിരുന്നതിൽ നിന്നു വലിയ അന്തരമില്ലാത്തതായിട്ടാണ് അറിയുന്നതു. "ഹമീറൊ" പുളിമാവ ഇതു ഏതു തരം പുളിച്ചതായിരുന്നാലും അംഗീകരിച്ചുകൂടാ. മദ്യങ്ങൾ തന്നെയും തങ്ങളുടെ ഭവനങ്ങളിൽ കൊണ്ടുവരികയാകട്ടെ അവയെ തൊടുകയാകട്ടെ ചെയ്കയില്ലാ. കൊയിത്തുകാലത്തു ആദ്യമെ വിളയുന്ന കതിരുകൾ എല്ലാം കൂടി കൊയ്തു വേഗം പുളിപ്പില്ലാത്ത അപ്പങ്ങൾ ഉണ്ടാക്കി ഭക്ഷിക്കുന്നു. അവർ തങ്ങളുടെ തിരികല്ലുകളിൽ അതിൽ പുളിമാവിന്റെ യാതൊരംശങ്ങളും ശേഷിച്ചിരിക്കാതവണ്ണം ഒരാഴ്ച മുഴുവനും വളരെ സൂക്ഷ്മമായി വെടിപ്പാക്കുന്നു. അപ്പം ചുടുന്നതും വളരെ വളരെ കരുതലോടെയാണ്. പുരുഷന്മാരും സ്ത്രീകളും ഈ ഭക്തിവിഷയത്തിൽ ഒരുപോലെ യത്നിക്കുന്നുണ്ടു. പുളിപ്പില്ലാത്ത അപ്പങ്ങൾ ഇപ്രകാരം വളരെ വേഗത്തിൽ ഉണ്ടാക്കപ്പെട്ടതിന്റെ ശേഷം വീട്ടുപ്രമാണി മെഴുകുതിരി കത്തിച്ചുകൊണ്ടു ഭവനത്തിന്റെ എല്ലാ ഭാഗങ്ങളും കോണുകളും പ്രത്യേകം പ്രത്യേകം പുളിമാവ് അശേഷം കാണപ്പെടാതിരിക്കേണ്ടതിനായി പരിശോധിക്കുന്നു. മിസ്രയിമിൽ വച്ചു തങ്ങളുടെ ആദ്യജാതന്മാർ രക്ഷിക്കപ്പെട്ടതിന്റെ ഓൎമ്മക്കായി ഓരൊ ഭവനത്തിലേയും ആദ്യജാതന്മാർ പെസഹാ ആരംഭിക്കുന്ന ദിവസം ഉപവസിക്കുന്നു. തങ്ങളുടെ പ്രത്യേക പ്രാൎത്ഥനയെ കഴിക്കേണ്ടതിനായി സന്ധ്യാസമയത്തു സിനഗോഗിൽ കൂടുകയും അവിടെ ദൈവത്തെ ഹൃദയപൂൎവ്വം സ്തുതിക്കുന്നതു കൂടാതെ തങ്ങളുടെ സകല ശത്രുക്കളിൽ നിന്നും അവർ വിടുവിക്കപ്പെടേണ്ടതിനും ഭൂമിയുടെ എല്ലാ ഭാഗങ്ങളിൽ നിന്നും അവർ കൂട്ടിച്ചേൎക്കപ്പെടേണ്ടതിനും ആയി അപേക്ഷിക്കുകയും ചെയ്യുന്നു.

പരിശുദ്ധമായ ഈ സന്ധ്യാസമയത്തു വീട്ടുപ്രമാണി പെസഹാ ഭക്ഷണം ഒരുക്കിവച്ചിരിക്കുന്ന മേശയോടു അടുത്ത പ്രധാന സ്ഥലത്തു ഇരിക്കുകയും ശേഷമുള്ളവർ എല്ലാവരും ചുററും വന്നുകൂടുകയും ചെയ്യുന്നു. മേശമേൽ മൂന്നു പെസഹാ അപ്പങ്ങളുള്ളതായ ഒരു പാത്രവും കയ്പുസസ്യം ഇരിക്കുന്നതായ പാത്രവും പെസഹാക്കുഞ്ഞാടിനെയും അതിനോടു കൂടിയുള്ളതായ കാഴ്ചയേയും ഓൎപ്പിക്കുന്നതിനായി ഒരു കഷണം വറുത്ത മാംസവും പൊരിച്ച ഒരു മുട്ടയും ഇരിക്കുന്ന വേറൊരു പാത്രവും ഉണ്ടായിരിക്കുന്നതാകുന്നു. ഇതുകൂടാതെ ഉപ്പു ഇരിക്കുന്നതും മിസ്രയമിലെ ഞെരുക്കത്തെ ഓൎപ്പിക്കുന്നതിനായി കുറെ കുമ്മായക്കൂട്ടു ഇരിക്കുന്നതും ആയ വേറെ രണ്ടു പാത്രങ്ങൾ കൂടിയുണ്ടു. എല്ലാവൎക്കും വീഞ്ഞു കുടിക്കുന്നതിനായി ഓരൊ പാനപാത്രവും അവരവരുടെ പക്കൽ ഉണ്ടായിരിക്കും. പ്രായാധിക്യമുള്ളവരും ക്ഷീണിയുള്ളവരും ആയ പ്രമാണികൾ അരകൾ കെട്ടപ്പെട്ടവരും കയ്യിൽ വടിയും കാലിൽ ചെരിപ്പും ഉള്ളവരായി ഭക്ഷിക്കുന്നു. ഈ കൎമ്മാനുഷ്ഠാനങ്ങളിൽ അനവരതം സ്തുതികളുമുണ്ടു. കഞ്ഞു

ങ്ങൾ ഈ ദിവസത്തിന്റെ പ്രത്യേകതയെക്കുറിച്ചു ചോദിക്കുകയും പ്രായം ചെന്നവർ പറഞ്ഞുകേൾപ്പിക്കുകയും ചെയ്യുന്നു. ഭക്ഷണാനന്തരം വീട്ടുപ്രമാണി എല്ലാവരേയും അനുഗ്രഹിച്ചിട്ടു അവക്കു വാഴ്വിന്റെ ഓരൊ പാനപാത്രത്തേയും കൊടുക്കുന്നതു കൂടാതെ രഹസ്യത്തിന്റെ അപ്പത്തിൽനിന്നും ഓരൊ ഓഹരി എല്ലാവക്കും കൊടുക്കുന്നു. ഇതിന്റെ ശേഷമാകുന്നു ഏലിയാ വരും ഇതാ വരുന്നു എന്നു കാണിക്കേണ്ടതിനും ഏലിയായിക്കായി ഒരു പാനപാത്രം വളരെ ആദരവോടെ തന്റെ മുമ്പിൽ വെക്കുന്നു അതിനെ പരിശുദ്ധമായി വിചാരിക്കുകയും ആരും അതിൽ നിന്നനുഭവിക്കാതിരിക്കുകയും ചെയ്യുന്നു. പിന്നീടു മസുമൂറു പാടുന്നതിനൊടു കൂടി പെസഹായുടെ കർമ്മങ്ങൾ എല്ലാം പര്യവസാനിക്കുകയും ചെയ്യുന്നു. യഹൂദന്മാരുടെ ഇടയിൽ ആദികാലത്തു ഉണ്ടായിരുന്നതും വർത്തമാനകാലത്തുള്ളതും ആയ പെസഹാ ആചാരത്തെപ്പറ്റി വായനക്കാർ ഏറക്കുറെ അറിഞ്ഞുവെല്ലൊ.

ഇനിയും നാം പെസഹാ ആചരിക്കുന്നതു എന്തിനെന്നും ആചരിക്കേണ്ടതു എങ്ങിനെ എന്നും ഉള്ളതിനെ സംബന്ധിച്ചു നമുക്കു സ്വല്പമായി ആലോചിക്കാം. ആദ്യം പറഞ്ഞ പ്രകാരം കർമ്മാചാരം കൂടാതെ യാതൊരു മതവും ജീവനുള്ളതായി സ്ഥിതി ചെയ്വാൻ നിവൃത്തിയില്ലാത്തതിനാൽ ക്രിസ്തീയ സഭയിലും ഇപ്രകാരം ഓരൊ ആചാരം ഉണ്ടായിരിക്കേണ്ടതുതന്നെയാകുന്നു. "പ്രവൃത്തി കൂടാത്ത വിശ്വാസം മരിച്ചതാകുന്നു". ഇസ്രായേല്യർ തങ്ങൾക്കു മിസ്രയമിൽ വച്ചുണ്ടായ ഒരു രക്ഷയെ ഓർപ്പിക്കുന്നതിനും അതിന്റെ ബഹുമാനത്തിനും ആയി പെസഹാ ആചരിക്കണമെന്നു ദൈവം നിശ്ചയിക്കുകയും അവർ അതിനെ അനുസരിച്ചുവരികയും ചെയ്തു എന്നു നാം കണ്ടുവല്ലൊ. ഇതുപോലെ തന്നെ നാം മരണത്തിൽനിന്നു മിശിഹായുടെ മരണം മൂലം രക്ഷിക്കപ്പെട്ടു എങ്കിൽ പെസഹാ ആചരിക്കേണ്ടതു അത്യധികം ആവശ്യമല്ലയൊ. "ഇതിനെ നിങ്ങൾ എന്റെ ഓർമ്മക്കായിട്ടു ചെയ്വിൻ" ലോകത്തെ പാപത്തിൽ നിന്നു രക്ഷിക്കുന്നതിന്നു ഒരുത്തനും സാദ്ധ്യമായിരുന്നില്ലാ എല്ലാവരും പാപം ചെയ്തു ദൈവമഹത്വത്തിനു കുറവുള്ളവരായിത്തീന്നു. ഇതുകൊണ്ടു പാപം മൂലം ഓരോരുത്തനുണ്ടാകാവുന്ന പ്രതിഫലമായ മരണത്തിൽനിന്നു ഒരു നീക്കുപോക്കുണ്ടാക്കിവെക്കുന്നതു ദൈവത്തിന്റെ സ്നേഹ സ്വഭാവത്തിനു അനുരൂപമായിരുന്നതിനാൽ തന്റെ ഏക പുത്രൻ തന്നെ ഇസ്രായേല്യരുടെ പെസഹാകുഞ്ഞാടിന്റെ ദൃഷ്ടാന്തമായി ഇഹത്തിൽ വന്നു മരിച്ചു. ഇസ്രായേല്യരിൽ പെസഹാ ആചരിച്ചവരുടെ ഭവനങ്ങളെ നശിപ്പിക്കുന്ന ദൂതൻ ഒഴിഞ്ഞു കടന്നുപോയതുപോലെതന്നെ ഇന്നും ലോകത്തിന്റെ പാപത്തെ ചുമന്നു നീക്കുന്ന ദൈവീക കുഞ്ഞാടിന്റെ ബലിയുടെ ഓർമ്മയെ കഴിക്കുകയും അതിൽ സംബന്ധിക്കുകയും ചെയ്യുന്നവർ മരണത്തിൽ നിന്നും സാത്താനിൽ നിന്നും രക്ഷിക്കപ്പെടുന്നു. ഈ കുഞ്ഞാടിന്റെ ജനനസമയത്തു ദൈവദൂതന്മാർ ആട്ടിടയന്മാരൊടു "സകല ലോകത്തിനും ഉണ്ടാകുവാൻപോകുന്ന സന്തോഷം" എന്നറിയിച്ചതു നിവൃത്തിയായതു ഈ പെസഹായിങ്കൽ ആകുന്നു. ഇപ്രകാരം നമ്മുടെ കർത്താവായ യേശുമിശിഹാ ലേവി ഗോത്രത്തിൽ നിന്നു കത്തിയേയും കുഞ്ഞാടിനെയും നീക്കുകയും പുതിയതിനെ ആരംഭിക്കുകയും ചെയ്തിരിക്കുന്നതിനാൽ നാം ഇനിയും പഴയതിനെ അല്ലാ പുതിയതിനെ അത്രെ ആചരിപ്പാൻ കടപ്പെട്ടിരിക്കുന്നതു. പുതിയ പെസഹാ നമുക്കു വേണ്ടി കുരൾ അറുക്കപ്പെട്ട നമ്മുടെ മിശിഹാ കർത്താവാകുന്നു. തന്റെ ഏക ബലിയെ ഓർപ്പാനായിട്ടു ലോകാവസാനം വരെയും നാം നിർബ്ബന്ധിതരായിരിക്കുന്നു. പഴയ പെസഹായെ ഇസ്രായേൽ എത്രയും ഭക്തിയോടും വിശ്വാസത്തോടും ശുദ്ധതയോടും കൂടി ആചരിച്ചുവൊ അതിലും വിശേഷവിധിയായി തന്നെ വേണം നമുക്കു ആചരിപ്പാൻ. നമ്മുടെ ഹൃദയത്തിൽ നിന്നു ദുശ്ചിന്തകൾ, ദുർമ്മോഹങ്ങൾ, പക, ഈർഷ്യ, അസൂയ മുതലായ ഓരൊ പുളിമാവിനെ നാം നീക്കികളയണം.

നിങ്ങളുടെ ഭവനത്തിൽ പുളിച്ചമാവ് കണ്ടെത്തപ്പെടരുതു, ഇതിനായിട്ടത്രെ വിശുദ്ധ സഭയിൽ ഈ പെസഹാ ഭക്ഷണത്തിനു മുമ്പായി കുമ്പസാരം നിശ്ചയിച്ചിരിക്കുന്നതു. നമ്മുടെ കൎത്താവിന്റെ തിരുശരീര രക്തങ്ങളെ അനുഭവിക്കേണ്ടതു സകല പരിശുദ്ധതയോടും കൂടി വേണം. താൻ എത്രയൊ പരിശുദ്ധൻ ആകുന്നു. പാപത്തിന്റെ യാതൊരു നിഴൽ പോലും തന്നെ തീണ്ടിയിട്ടില്ലാ. അപ്പോൾ തന്റെ അംശത്തെ നാം എവിടെ സൂക്ഷിക്കും. വളരെ വിശേഷവും വില പിടിച്ചതുമായ ഒരു രത്നം നമ്മുടെ കൈവശമുണ്ടെങ്കിൽ നാം അതിനെ ചെളിക്കുഴിയിൽ സൂക്ഷിക്കുന്നതിനായി വിചാരിക്കുമൊ. ഭൂലോകം മുഴുവനും കൊടുത്താൽ മതിയാകാത്ത ആത്മാവിന്റെ സൃഷ്ടാവിനു അപ്പോൾ എന്തു മാത്രം മഹിമയും വിശേഷതയും ഉണ്ടു. അപ്പോൾ തന്നെ നാം ഉൾക്കൊള്ളുന്നതു വളരെ സൂക്ഷിച്ചു വേണം. ശുദ്ധമുള്ളവൎക്കു ഈ ശുദ്ധത നല്കപ്പെടുന്നു. യഹൂദായെ പോലെയുള്ളവർ എന്തിനു ഇതിൽ സംബന്ധിക്കുന്നു. ഇതു അവൎക്കു ശിക്ഷാവിധിയെ വൎദ്ധിപ്പിക്കുകയില്ലയൊ. വായനക്കാരാ അല്ലെങ്കിൽ കേൾവിക്കാരാ ഇതു നിന്നോടു മാത്രമാകുന്നു പറയപ്പെടുന്നതു. പെസഹാ ഭക്ഷണം നീ നിസ്സാരമായി വിചാരിക്കരുതേ. ഇതു കൂടാതെ കഴിച്ചുകൂട്ടാമെന്നും വിചാരിക്കണ്ടാ. സഹോദരാ മിസ്രയിമിലെ ഭയങ്കര വിളിയെ കേൾക്കുക. അവിടെ പെസഹാ ആചരിച്ചവരുടെ സന്തോഷവും അല്ലാത്തവരുടെ സങ്കടവും ഇന്നു നമ്മെ ഏതെങ്കിലും ഒന്നു പ്രവൃത്തിച്ചാൽ മതി എന്നുള്ള സ്ഥിതിയിൽ ഒരിക്കലും ആക്കിത്തീൎക്കുകയില്ലാ. മിശിഹാ കല്പിക്കുന്നതു എന്തെന്നു നോക്കാം സത്യമായി എന്റെ ശരീരം ഭക്ഷണവും എന്റെ രക്തം പാനീയവും ആകുന്നു. എന്നാൽ ഒരുത്തൻ എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നില്ലെങ്കിൽ അവനു അവനിൽതന്നെ ജീവൻ ഇല്ലാ. ആയതിനാൽ വിശുദ്ധകുൎബ്ബാനയിൽ നാം ഓരോരുത്തരും സംബന്ധിക്കേണ്ടതു ഒരിക്കലും ഒഴിച്ചുകൂടാത്തതായ ഒരു നിൎബ്ബന്ധം ആകുന്നു. ഒഴികഴിവുകൾ ഉള്ള മറ്റു ചില നിയമങ്ങളെ പോലെ ഒരിക്കലും ഇതു വരുന്നതല്ലാ എന്നുതന്നെയല്ലാ ലോകത്തിന്റെ പാപത്തെയും മരണത്തെയും നീക്കിക്കളഞ്ഞതായ ദൈവകുഞ്ഞാടിന്റെ ബലിയുടെ ഓൎമ്മയെ കഴിക്കുന്നതായ ഈ പ്രത്യേക ദിവസത്തിൽ ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെടുന്ന ഏവരും ഈ ഭക്ഷണത്തിൽ അംശികളായിരിക്കേണ്ടതാണ്. ഇതു തന്നെയാകുന്നു ക്രിസ്ത്യാനികളുടെ പെസഹാ ഇതുതന്നെയാകുന്നു അവരുടെ സന്തോഷം. അവരുടെ ആശ്വാസവും സമാധാനവും ഭാഗ്യവും ഇതുതന്നെയെന്നുള്ളതിനു യാതൊരു സന്ദേഹവും ഇല്ലാ. നാം ശരിയായി, കല്പിക്കപ്പെട്ടിരിക്കുന്ന വിധത്തിൽ ഇതിനെ ആചരിക്കുന്നെങ്കിൽ തന്നിമിത്തം വീണ്ടെടുപ്പും പാപമോചനവും നമുക്കുണ്ടാകുന്നു. നീതീകരണവും സമാധാനവും ജയവും നിത്യജീവനും നമുക്കു ലഭ്യമാകുന്നതും ഇതുമൂലമാകുന്നു. എന്നാൽ അയോഗ്യതയായി ഒരുത്തൻ നമ്മുടെ കൎത്താവിന്റെ പെസഹായിൽ സംബന്ധിച്ചാൽ അവനു നാശവും മരണവും മാത്രമാകുന്നു ഉണ്ടാകുന്നതു. ആദ്യ സഭയിലുണ്ടായിരുന്ന ചില അവിശ്വാസികളെക്കുറിച്ചു വിശുദ്ധപൌലൊസ പറയുന്നതു എന്തെന്നറിയേണ്ടതാണ്. "ആരെങ്കിലും അയോഗ്യതയായി കൎത്താവിന്റെ ഈ അപ്പത്തെയും പാനപാത്രത്തെയും രുചിച്ചാൽ അവൻ കുറ്റക്കാരനാകുന്നു" പിന്നെയും "അയോഗ്യതയായി ഭക്ഷിക്കുകയും കുടിക്കുകയും ചെയ്യുന്നവൻ കൎത്താവിന്റെ ശരീരത്തെ വിവേചിക്കാതെ തനിക്കായിത്തന്നെ ശിക്ഷാവിധിയെ ഭക്ഷിക്കുകയും കുടിക്കുകയും ചെയ്യുന്നു. ഇതുഹേതുവായി നിങ്ങളിൽ പലരും ക്ഷീണന്മാരും രോഗികളും ആകുന്നു. പലർ ഉറങ്ങുകയും ചെയ്യുന്നു" എന്നു പിന്നാലെയുള്ള വാക്യങ്ങളിൽ നാം കാണുന്നു. അതിനാൽ സഹോദരാ നിനക്കു സുഖപ്പെടുവാൻ തരുന്ന മരുന്ന് നിന്റെ രോഗത്തെ വൎദ്ധിപ്പിക്കുകയും നിന്നെ മരണത്തിലേക്കു വലിക്കുകയും ചെയ്യുന്നെങ്കിൽ ആയതു എത്രയൊ ഭയങ്കരവും ആപൽകരവും എന്നോൎത്തു നിന്റെ ഹൃദയത്തിൽ ഉള്ളതായ ചെറിയ ചെറിയ പുളിമാവു ഖണ്ഡങ്ങളെ പോലും നീക്കിക്കളക. യഹൂദന്മാർ പുളി

ഷ്ടിനെ നീക്കികളയുന്നതിൽ എത്രയൊ സൂക്ഷ്മമുള്ളവരാകുന്നു. എന്നാൽ അതു ദൃഷ്ടാന്തമെങ്കിൽ കാതലായ പാപത്തെ നീക്കികളയുന്നതിനു നാം എത്ര ജാഗ്രൂഗന്മാരായിരിക്കണം. ഇതു ഒരു വിശുദ്ധ കൎമ്മം ആകുന്നു. ഏതുവിധത്തിലെങ്കിലും ഇതനുഭവിച്ചാൽ സ്വൎഗ്ഗം ലഭിക്കുന്നതാണെന്ന് മാത്രം കരുതി നമ്മുടെ ഉള്ളത്തെ നാം പരിശോധിക്കാതിരിക്കരുതു. സകലവും ഭംഗിയും വെടിപ്പും പരിശുദ്ധവും ആക്കിയതിന്റെ ശേഷമെ കൎത്താവിനെ വസിപ്പിക്കുന്നതിനു ഒരുങ്ങാവൂ. പകുതി ദൈവത്തിനും പകുതി സാത്താനുമായി നാം നമ്മുടെ ഹൃദയത്തെ വിഭജിക്കുന്നെങ്കിൽ നാം ക്ഷുദ്രകാരനായ സീമോനെക്കാൾ ഒട്ടും വിശേഷതയുള്ളവരല്ലാ.

“നിന്റെ ആട്ടിൻകുട്ടി കുററമില്ലാത്തതും ഒരുവയസ്സുള്ള ആണുമായിരിക്കണം.” നീ ദൈവാലയത്തിലേക്കു നിന്റെ കാഴ്ചയെ അണക്കുന്നതിനു പോകുമ്പോൾ നിന്റെ സഹോദരനോടു വല്ലതും ഉണ്ടെന്നു തോന്നിയാൽ ബലിപീഠത്തിന്റെ അടുക്കൽ നിന്റെ കാഴ്ചയെ വച്ചുംവച്ച് മുന്നമെ പോയി നിന്റെ സഹോദരനുമായി യോജ്യതപ്പെടുക. പിന്നെ വന്നു കാഴ്ചയെ കഴിക്കുക എന്നല്ലയൊ നാം പഠിപ്പിക്കപ്പെട്ടിരിക്കുന്നതു. അതിനാൽ നമ്മുടെ ബലിയും നമ്മുടെ പെസഹായും എല്ലാം തക്കതായ ഫലത്തെ സിദ്ധമാക്കണമെന്നുണ്ടെങ്കിൽ നാം നമ്മുടെ അകൃത്യത്തെ മറച്ചുവയ്ക്കരുതു. നാം അതിനെ മറച്ചുവയ്ക്കുന്നു എങ്കിൽ, അവ അവസാനം എല്ലാവരുടെയും രഹസ്യങ്ങൾ വെളിപ്പെടുത്തുവാനായി പുസ്തകങ്ങൾ തുറക്കപ്പെടുന്ന സമയം വരെ മാത്രമെ മറക്കപ്പെട്ടതായിരിക്കയുള്ളു. എന്നാൽ ഇപ്പോൾ നാം അവയെ ഏററുപറഞ്ഞനുതപിക്കുന്നെങ്കിൽ അവ എന്നന്നേക്കും മറക്കപ്പെട്ടതായിരിക്കും. “അകൃത്യം മറക്കപ്പെട്ടും പാപം ക്ഷമിക്കപ്പെട്ടും ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ”. കൎത്താവു അകൃത്യത്തെ മറയ്ക്കുന്നതിനൊരുങ്ങിയിരിക്കുന്നു അപ്രകാരം ചെയ്യുന്നതു തനിക്കു മഹത്വം തന്നെയാണ്. “ഒരു കാൎയ്യത്തെ മറയ്ക്കുന്നതു ദൈവത്തിനു മഹത്വം ആകുന്നു” ഇതിനായിട്ടല്ലയൊ ദൈവപുത്രൻ മനുഷ്യനായിത്തീൎന്നു കഷ്ടതപ്പെട്ടു മരിച്ചതു. നമ്മുടെ ഭാഗം നാം ശരിയായി നിവൃത്തിക്കണമെന്നുള്ളത് അത്യാവശ്യമാകുന്നു. ജീവനുണ്ടാകണമെങ്കിൽ നമ്മുടെ ഓരോ ദിവ്യ കൎമ്മങ്ങളും സത്യത്തിനടുത്തതും കപടമില്ലാത്തതും ആയിരിക്കണം. മിശിഹായുടെ ഏക ബലി നിവൃത്തിയായി എന്നുള്ളതിന്റെ ഓൎമ്മയെ എന്നേക്കും കഴിച്ചുകൊൾവിൻ എന്നുള്ള ആജ്ഞാനുസരണം നാം പഴയ പുളിമാവുകൊണ്ടല്ലാ ഈൎഷ്യയും ദുഷ്ടതയുമാകുന്ന പുളിമാവുകൊണ്ടുമല്ലാ പരമാൎത്ഥവും സത്യവുമാകുന്ന പുളിപ്പില്ലായ്മകൊണ്ടു തന്നെ നാം ഉത്സവത്തെ ആചരിക്കണം.

---

## മാർ ഗ്രിഗോറിയോസു സ്മാരക സുവിശേഷസംഘം.

ഈ പേരിൽ ഒരു സുവിശേഷസംഘം നടത്തുന്നതിനു മൂവാററുപുഴ മുൻസിപ്പുകോട്ടുവക്കീൽ മിസ്റ്റർ കെ. പി. പൗലൂസു അവൎകൾ ൧൦൦ രൂപാ പരുമലെ സിമ്മനാരിയിൽ ഏല്പിച്ചിരിക്കുന്ന വിവരം ഈ പംക്തികളിൽ ഇതിനുമുമ്പു പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓൎത്തിരിക്കുമെന്നു വിശ്വസിക്കുന്നു. ഇങ്ങനെ ഒരു സംഭാവന ചെയ്വാൻ വക്കീലിനെ ഉത്സാഹിപ്പിച്ച കാരണവും മുമ്പിൽ പ്രസ്താവിച്ചിരുന്നു. അദ്ദേഹം സന്താനമില്ലാത്ത ഒരാളായിരുന്നു. വൈദ്യന്മാരെക്കൊണ്ടു കഴിയുന്ന ശ്രമങ്ങൾ എല്ലാം ചെയ്തിട്ടും നിഷ്ഫലമായിരുന്നതിനാൽ ആ ആഗ്രഹം അശേഷം ഉപേക്ഷിച്ചി

രിക്കുമ്പോൾ കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നവൎക്കു ലഭിച്ചുവരുന്ന സാദ്ധ്യങ്ങൾ ലോകപ്രസിദ്ധങ്ങളായിതീൎന്നു. തിരുമേനിയോടു അതിരററ ഭക്തി മുമ്പെതന്നെ തനിക്കു ഉണ്ടായിരുന്നതുകൊണ്ടു നമ്മുടെ വക്കിലിന്റെ മനസ്സിൽനിന്നു ക്ഷയിച്ചുപോയിരുന്ന സന്താനമോഹം ഒരിക്കൽകൂടെ ഉജ്ജ്വലിക്കയും തിരുമേനിയുടെ നാമത്തിൽ പ്രത്യേകം പ്രാൎത്ഥിക്കയും വഴിപാടുകൾ നേരുകയും ചെയ്തു. പൂൎണ്ണവിശ്വാസത്തോടുകൂടെയുള്ള പ്രാൎത്ഥനകൾക്കു നിശ്ചയമായി ലഭിക്കുന്ന പ്രത്യുത്തരം വക്കീലിനും കിട്ടി. അദ്ദേഹത്തിന്റെ ഭാൎയ്യ പ്രസവിച്ചു ആ കുട്ടി ഇപ്പോഴും സുഖത്തോടുകൂടിയിരിക്കുന്നു. ഇതിൽവച്ചുണ്ടായ കൃതജ്ഞതയുടെ സൂചകമായി തിരുമേനിയുടെ നാമത്തിൽ ഒരു സുവിശേഷസംഘം നടത്തുന്നതിനു അടിസ്ഥാനമായിട്ടാണു അദ്ദേഹം നൂറു രൂപാ സംഭാവന ചെയ്തിരിക്കുന്നതു.

ഈ നൂറു രൂപാകൊണ്ടു എന്നാളും സുവിശേഷവേല നടത്തികൊള്ളുമെന്നു ഉദ്ദേശിച്ചു വക്കീൽ സംഭാവന ചെയ്കയും അങ്ങിനെ ചെയ്തുകൊള്ളാമെന്നുള്ള കരാറിന്മേൽ അതിനെ സ്വീകരിക്കയും ചെയ്തതല്ലെന്നു ഏവൎക്കും അറിയാം. ഓണം വരാൻ ഒരുമൂലം വേണമെന്നുള്ള പഴഞ്ചൊല്ലുപോലെ ഒരു അടിസ്ഥാനം ഇട്ടാൽ മാത്രമെ അതിന്മേൽ പണി ചെയ്വാൻ തരമുള്ളു. ഈ അടിസ്ഥാനത്തിന്മേൽ പണിവാൻ ആളുകൾ ഉണ്ടാകുമെന്നുള്ള വിശ്വാസം ഒന്നുമാത്രമാണു ഇതിന്റെ ആരംഭകൎത്താക്കളെ ഉത്സാഹിപ്പിച്ചതു.

അനേകലക്ഷം പവൻ ആണ്ടുതോറും ചിലവുചെയ്കയും അനേകായിരം മിഷ്യനറിമാരെ ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും അയക്കയും ചെയ്തുവരുന്ന സി. എം. എസ്സ് മുതലായ സുവിശേഷസംഘങ്ങൾ ഇതുപോലെ ഒന്നുരണ്ടു പേർ വിതച്ച വിത്തിൽനിന്നു കിളിൎത്തു വളൎന്നുവന്നവയാണു. ഉത്സാഹവും പരിശ്രമവും നല്ല മനസ്സും ഉണ്ടായിരുന്നാൽ ഈ വിത്തു കിളിൎത്തു വലിയ വൃക്ഷമായി പൂക്കളോടും കാകളോടുംകൂടി ശോഭിച്ചുകാണ്മാൻ പാടില്ലാത്തതല്ലാ. നാം സ്വീകരിക്കുന്നതും വിശ്വസിക്കുന്നതുമായ മതത്തിന്റെ തത്വങ്ങളിൽ നമുക്കു വിശ്വാസവും ഭക്തിയും ഉണ്ടെങ്കിൽ മററുള്ളവരും നമ്മെപ്പോലെ ഈ സത്യവിശ്വാസത്തെ കൈക്കൊണ്ടു കൎത്താവിനെ സേവിക്കുന്നവരായി വരണമെന്നു നമുക്കു ആഗ്രഹം ഉണ്ടാകുന്നതു സ്വഭാവജന്യമാണു. സ്വന്ത പ്രയത്നത്താൽ അതു സാധിപ്പിക്കുവാൻ എല്ലാവരും പ്രാപ്തരാകയില്ല. എല്ലാവരും പ്രസംഗികളായിരിക്കണമെന്നല്ലാ ഞങ്ങൾ പറയുന്നതു. അങ്ങനെ ദൈവത്തിനും ഉദ്ദേശമില്ലാ എന്തെന്നാൽ എല്ലാവരും പ്രസംഗികളായാൽ കേൾവിക്കാർ എവിടെ, എല്ലാവരും ഉപദേശിവേലയ്ക്കു നടന്നാ

ൽ, കൃഷിക്കാർ എവിടെ, കച്ചവടക്കാർ എവിടെ, നമ്മുടെ കർത്താവും തന്നെ പിന്തുടൎന്നവരെ എല്ലാം ഉപദേഷ്ടാക്കളായി നിയമിച്ചില്ല. പെന്തിക്കുസ്തിനാളിൽ സെഹിയോൻ മാളികയിൽ പ്രാൎത്ഥനയിലും ധ്യാനത്തിലും ഇരുന്ന വിശ്വാസികൾ അതിരുപതുപേരുണ്ടായിരുന്നു എങ്കിലും അവരിൽ ൧൨- പേർ മാത്രം അപ്പോസ്തലന്മാരായിട്ടും ൭൦. പേർ മാത്രം അറിയിപ്പുകാരായിട്ടും വിളിക്കപ്പെട്ടവരായി ഉണ്ടായിരുന്നുള്ളു. ഇങ്ങനെയുള്ള വ്യത്യാസം നമ്മിലും ഉണ്ടു. പ്രസംഗത്തിനു വിളിക്കപ്പെട്ടവർ ആ വേല നടത്തേണം. മറ്റുള്ളവരുടെ ചുമതല അവരെ സഹായിക്കുന്നതാണു. ദേഹംകൊണ്ടും, ബുദ്ധികൊണ്ടും, പ്രാൎത്ഥനകൊണ്ടും, ദ്രവ്യംകൊണ്ടും എന്നുവേണ്ടാ യഥാശക്തി നാനാപ്രകാരത്തിൽ സുവിശേഷവേലക്കു വിളിക്കപ്പെട്ടവരെ സഹായിപ്പാനുള്ള കടമയെല്ലാവൎക്കുമുണ്ടു. എല്ലാവരും അവനവന്റെ ശക്തിക്കും അളവിനൊത്തവണ്ണം സഹായിക്കുമ്പോൾ ആ സഹായംതന്നെ സുവിശേഷവേലയാകുന്നു. അതിനാൽ സുവിശേഷവേലക്കു ആരംഭമായി ഏൎപ്പെടുത്തിയിരിക്കുന്ന ഈ അടിസ്ഥാനത്തിന്മേൽ പണിവാൻ കല്ലും, കുമ്മായവും, തടിയും, വേലക്കാരും വേണം. അതിലേക്കു എല്ലാവരും സഹായിക്കണമെന്നാണു ഞങ്ങൾ പറയുന്നതിന്റെ ചുരുക്കം.

കൊച്ചുതിരുമേനി ഭൂമിയിൽജീവിച്ചിരുന്നകാലമെല്ലാം സുവിശേഷവേലയിൽതല്പരനായിരുന്നു. താൻതന്നെഒരുനല്ലഉപദേഷ്ടാവും ഉപദേശത്തിൽ തന്റെകാലംകഴിച്ചുകൂട്ടിയആളുംആയിരുന്നു. സ്വജാതികളിൽ ഉള്ള സുവിശേഷവേലക്കു പുറമെ പുറജാതികളിലും ആ വേല നടത്തികൊണ്ടിരുന്നു. ആ തിരുമേനിയുടെ സ്ഥാപിതങ്ങളായ പല പുലസഭകൾ ഉണ്ടു. അവിടന്നുകാലംചെയ്തശേഷവും സുവിശേഷവേലയിൽ അവിടത്തേക്കു ഒട്ടും അജാഗ്രത ഇല്ലന്നു നാം അനുഭവത്തിൽഅറിയുന്നു. നവീകരണക്കാർ, അംഗ്ലിയക്കാർ, റോമാക്കാർ, ഹിന്തുക്കൾ എന്നീ ഇതര സമുദായങ്ങളിൽ ഉൾപ്പെട്ടവരായി പരുമലസിമ്മനാരിയിൽ ആഴ്ചതോറും ചെന്നുപ്രാൎത്ഥിക്കുന്നവരുടെകണക്കെടുത്താൽ തിരുമേനിയുടെ ഇപ്പോഴത്തെ സുവിശേഷവേല മുമ്പിലത്തേതിൽ എത്രമടങ്ങു അധികമാണെന്നറിയാം. അതിനാൽ ആ തിരുമേനിയുടെ നാമത്തിൽ ഈ സംഘം ആരംഭിച്ചിരിക്കുന്നതാകുന്നു.

നാം ചെയ്യേണ്ടുന്ന സുവിശേഷവേല പല തരത്തിൽ ഉണ്ടു. ബാബേലിലെ അടിമയിൽനിന്നു സ്വാതന്ത്ര്യം പ്രാപിച്ച യഹൂദന്മാൎക്കു ആദ്യമായി ചെയ്വാനുണ്ടായിരുന്ന ജോലി ഊൎശ്ലേം ദേവാലയപ്പണിയായിരുന്നു. അതുപോലെ ഒരുമലയാള നെബുക്കദനേസറിന്റെ അടിമയിൽനിന്നു വിടുതൽ പ്രാപിച്ച നമ്മുടെ സഭക്കു ആദ്യമായി ചെയ്വാനുണ്ടായിരുന്ന സുവിശേഷവേല നമ്മുടെപള്ളികളെയും സിമ്മനാരിയെയും മറ്റും യഥാസ്ഥാനപ്പെടുത്തുകയായിരുന്നു. ആ വേല

യുടെ പ്രധാനഭാഗമായിരുന്ന വ്യവഹാരങ്ങൾ നമ്മുടെ സെറുബാബെലായ വലിയ തിരുമേനിയുടെ പരിശ്രമം കൊണ്ടു മിക്കവാറും അവസാനിച്ചിരിക്കുന്നു. ഇനി അതിലേക്കു നാം പണമുണ്ടാക്കേണ്ടു ആവശ്യകത അധികമായിട്ടില്ല. നമ്മുടെ ദൈവാലയപ്പണി കുറെതീന്നിരിക്കുന്നു. ഇനി നമുക്കു ചെയ്വാനുള്ളതു ആദ്യമെ ഇസ്രായേലിൽനിന്നു നശിച്ചുപോയിട്ടുള്ളവരുടെ ഇടയിലും പിന്നീടു പുറജാതികളുടെ ഇടയിലും നാം വേല ചെയ്യണമെന്നുള്ള കല്പനയാണു. സെറുബാബേലിനെ ഉപദ്രവിച്ച ശത്രുസമൂഹക്കാർ ഇപ്പോഴും നമ്മെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു. അവരുടെ ദൂതന്മാർ നമ്മുടെ ഇടയിൽ സഞ്ചരിച്ചു അറിവില്ലാത്തവരെയും അല്പബുദ്ധികളെയും ചഞ്ചലപ്പെടുത്തുന്നു. അതിനാൽ ഒന്നാമത്തെ നമ്മുടെ സുവിശേഷവേല നമ്മൽതന്നെയാണ. അതോടുകൂടിയും അതിന്റെ തുടർച്ചയായിട്ടും പുറജാതികളുടെ ഇടയിലും വേണ്ടയിരിക്കുന്നു. അതിനു പ്രധാനമായി ആവശ്യപ്പെട്ടതു വേല ചെയ്വാൻ ആളുകളാണ, ആളുകൾ ഉണ്ടെന്നുള്ളതിനു തർക്കമില്ല. അവരെകൊണ്ടു വേല ചെയ്യിക്കുന്നതിനു പണം അവശ്യം ഒഴിച്ചുകൂടാത്ത സംഗതിയാകുന്നു. ഈ കാൎയ്യത്തിൽ യഥാശക്തി സഹായിക്കേണ്ടു ചുമതല എല്ലാവൎക്കും ആണ്ടാം പ്രതിയും ഉണ്ടെന്നു പറവാൻ ഞങ്ങൾ സംശയിക്കുന്നില്ല. പ്രതിഫലംകൂടാതെ പ്രയത്നിക്കാവുന്നവർ ആ വിധത്തിലും പ്രതിഫലം വേണ്ടിയവൎക്കു കൊടുപ്പാൻ ദ്രവ്യസഹായം ചെയ്വാൻ ശക്തിയുള്ളവർ ആ വിധത്തിലും മറ്റുവിധത്തിൽ ഈ വേലയെ സഹായിപ്പാൻ പ്രാപ്തന്മാർ ആ വിധത്തിലും സഹായിക്കണമെന്നു എല്ലാവരെയും ഞങ്ങൾ ഓൎപ്പിച്ചുകൊള്ളുന്നു. ഈ സംഘത്തിന്റെ ആസ്ഥാനം പരുമലസിമ്മനാരിയും അതിന്റെ ഖജാൻജി വ. ദി. ശ്രീ. പുന്നൂസറമ്പാൻ അവർകളും ആകുന്നു. വക്കീൽ മിസ്റ്റർ പുന്നൂസ ഇട്ടിരിക്കുന്ന നല്ല അടിസ്ഥാനത്തിന്മേൽ പണിവാൻ മനസ്സുള്ളവർ അവരുടെ സഹായം മേല്പറഞ്ഞ റമ്പാച്ചൻ അവൎകൾക്കു എത്തിച്ചുകൊടുക്കണമെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

---

## ൧൯൦൮ ഫെബ്രുവരി ൩. ൧൦൮൩ മാണ്ട മകരം ൨൧-നു- തിങ്കളാഴ്ച മാവേലിക്കര കൂടിയ മലങ്കര യാക്കോബായ സിറിയൻക്രിസ്ത്യൻ സമുദായത്തിലുള്ള സുവിശേഷക മഹാ യോഗത്തിന്റെ നടപടിവിവരം.

### സംക്ഷേപം.

മലങ്കര മാർ ഗ്രീഗോറിയോസു സ്മാരകസുവിശേഷസംഘമെന്നു ജന്മദിനം നാമധേയപ്പെടുത്തിയിട്ടുള്ള ഈ സംഘത്തിന്റെ പ്രാതമിക യോഗം കൂടിയതു മാവേലിക്കര പുതിയകാവു പള്ളിയിൽ വച്ചാകുന്നു.

യോഗം നടത്തുന്നതിനായി സ്ഥലത്തെ നിൎവ്വാഹക സംഘക്കാരും പള്ളിക്കാരായ മറ്റു മാന്യന്മാരും ചേൎന്ന പള്ളിമതിലകത്തു തെക്കുവശത്തെ മുററത്ത് ഏററവും വിശാലവും അലംകൃതവുമായ ഒരു പന്തൽ കെട്ടിയുണ്ടാക്കിയിരുന്നു.

യോഗദിവസം രാവിലെ പ്രോഗ്രാം അനുസരിച്ചു ൭ മണിക്കു ദിവ്യശ്രീ മാങ്കാവിലച്ചൻ അവർകൾ വിശുദ്ധകുർബ്ബാന അണച്ചുകഴിഞ്ഞു ൮ മണിമുതൽ ൯ വരെ കാപ്പികുടി വിശ്രമം ഇത്യാദികളായിരുന്നു. ൯ൽ മണിക്കു ഒന്നാം സഭായോഗം ആരംഭിച്ചു.

വന്ദ്യ ദിവ്യശ്രീ വട്ടശ്ശേരിൽ റമ്പാച്ചൻ അവർകൾ അഗ്രാസനാധിപത്യം വഹിച്ചു യോഗം വിളിച്ചുകൂട്ടിയതിന്റെ ഉദ്ദേശ്യത്തെയും അതിന്റെ ആവിർഭാവത്തെയും കുറിച്ചു സന്നിഹിതനായ ദി. ശ്രീ. പി. റ്റി. ഗീവറുഗീസു ശെമ്മാശ്ശൻ ബി. ഏ. അവർകൾ സാരവത്തായ ഒരു പ്രാരംഭപ്രസംഗം പറഞ്ഞു തദനന്തരം മാവേലിക്കര പുത്തൻപുരയിൽ സി. ഈടിച്ചാണ്ടി അവർകളും ഓമല്ലൂർ വടക്കേടത്തു ഗീവറുഗീസ് അവർകളും അയച്ചിരുന്നതായ രണ്ടു അനുമോദന കമ്പികൾ വായിച്ചു അതുകഴിഞ്ഞു യാക്കോബായ സഭയുടെ വിശ്വാസ നൈർമ്മല്യം എന്ന വിഷയത്തെ ആസ്പദമാക്കി സുറിയാനി സുവിശേഷകൻ പത്രാധിപർ ദിവ്യശ്രീ. പി. പി. യൌസേപ്പു ശെമ്മാശ്ശൻ അവർകൾ ഏററവും സാരഗർഭമായ ഒരു പ്രസംഗം വായിച്ചു.

പിന്നാലെ തൽക്കാലം നമ്മുടെ സഭയുടെ അകത്തോ പുറത്തോ അധികമായി സുവിശേഷവേല ചെയ്യേണ്ടതു് എന്ന ഒരു സംവാദം നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ഇതിൽ സഭയുടെ അകത്തു് എന്നുള്ള ഭാഗത്തെപ്പററി വാദിക്കുന്നതിനു ഭരമേററിരുന്ന ദിവ്യശ്രീ. തുമ്പമൺ പുത്തൻവീട്ടിലച്ചൻ അവർകൾ പെട്ടന്നുണ്ടായ സുഖക്കേടു നിമിത്തം ഹാജരില്ലായിരുന്നതിനാൽ അദ്ദേഹത്തിന്റെ അഭിപ്രായം എഴുതിയയച്ചിരുന്നതിനെ ആസ്പദമാക്കി ദിവ്യശ്രീ. മാങ്കാവിലച്ചൻ അവർകൾ പ്രസ്താവിക്കയും ദിവ്യശ്രീ തുമ്പമൺ താനുവേലിൽ അച്ചൻ അവർകൾ എതുവാദം നടത്തുകയും ചെയ്തു ഏറക്കുറെ വാദങ്ങൾ നടന്നശേഷം അഗ്രാസനർ അവർകൾ സാമാജികന്മാരുടെ അഭിപ്രായങ്ങൾ പ്രസ്താവിപ്പാൻ ആജ്ഞാപിച്ചു അഭിപ്രായങ്ങളിൽ ഭൂരിപക്ഷം തൽക്കാലം സഭക്കു അകത്തുതന്നെ സുവിശേഷവേല ചെയ്യണമെന്നായിരുന്നു.

അനന്തരം രണ്ടും ആവശ്യമാണെന്നുള്ളതിനെ കാണിച്ചും തൽക്കാലം അകത്തുതന്നെയാണ വേല ചെയ്യേണ്ടതു എന്നുള്ളതിൽ ചേന്നും അഗ്രാസനർ അവർകൾ സംക്ഷേപമായി പറഞ്ഞു അവസാനിപ്പിച്ചു.

സമയം അധീകരിച്ചതിനാൽ ദിവ്യശ്രീ മട്ടക്കൽ മല്പാനച്ചൻ അവർകളുടെ പ്രസംഗം അടുത്ത യോഗത്തിലേക്കു നീക്കിവച്ചു യോഗം പിരിഞ്ഞു ഉച്ചനമസ്കാരത്തിനു പ്രവേശിച്ചു നമസ്കാരം കഴിഞ്ഞു ൧ൽ മണി വരെയും ഭക്ഷണവും വിശ്രമവും ആയിരുന്നു.

൧ൽ മണിക്കു രണ്ടാം സഭായോഗം ആരംഭിച്ചു.

സുവിശേഷവേലയെ സംബന്ധിച്ചു മട്ടക്കൽ ദിവ്യശ്രീ. മല്പാനച്ചൻ അവർകൾ സവിസ്താരമായ ഒരു പ്രസംഗം വായിച്ചു അതു കഴിഞ്ഞു ഈ യോഗത്തിന്റെ മേൽനടത്തിപ്പിനെക്കുറിച്ചു ദിവ്യശ്രീ. തേറുവേലിൽ അച്ചൻ അവർകൾ ഏററവും യുക്തിയുക്തമായ ഒരു പ്രസംഗം വായിച്ചു അനന്തരം ടി. വിഷയത്തെതന്നെ ആസ്പദമാക്കി ചെങ്ങന്നൂർ കെ. സി. ചാണ്ടി ഉപദേശി അവർകളും സരസമായ ഒരു പ്രസംഗം വായിച്ചു മേൽനടത്തക്കു ആവശ്യപ്പെട്ട മാർഗ്ഗങ്ങളെപ്പററി പ്രസംഗികൾ പ്രസ്താവിച്ചിട്ടുള്ളതു കൂടാതെ ബഹുമാനപ്പെട്ട കോനാട്ടു മല്പാനച്ചൻ അവർകളും മിസ്ററർ പുന്നൂസ് വക്കീൽ അവർകളും എഴുതിയയച്ചിരുന്ന സാരവത്തായ ലേഖനങ്ങൾ വായിച്ചു.

വീണ്ടും മേൽ നടത്തിപ്പിനെപ്പററി ഓരോരുത്തരുടെ വാദപ്രതിവാദങ്ങൾ നടന്ന ശേഷം താഴെ പറയുന്നതായ ചില സംഗതികൾ തൽക്കാലം നിശ്ചയിച്ചു.

നിശ്ചയങ്ങൾ.

(൧) ഉപദേശിമാരുടെ ഒരു പ്രത്യേക യോഗം ഉണ്ടായിരിക്കേണ്ടതാണ.

(൨) ഈ സംഘത്തിനു മലങ്കര മാർ ഗ്രീഗോറിയോസ് സ്മാരക സുവിശേഷസംഘം എന്ന പേർ വിളിക്കപ്പെടേണ്ടതാണ്.

(൩) തിരുമേനികൾ എല്ലാവരും ഇതിന്റെ രക്ഷാധികാരികളായിരിക്കണമെന്നു അവരോടു അപേക്ഷിക്കേണ്ടതാകുന്നു.

(൪) ഈ സംഘത്തിന്റെ പ്രസിഡണ്ടായി വന്ദ്യ ദിവ്യശ്രീ. വട്ടശ്ശേരിൽ റമ്പാച്ചൻ അവർകളെ നിശ്ചയിച്ചു.

(൫) സുവിശേഷ വേലക്കായി സംഘക്കാരെ പ്രോത്സാഹിപ്പിക്കയും സഹായിക്കയും ചെയ്യുന്ന എല്ലാവരും ഇതിന്റെ അംഗങ്ങളായിരിക്കാവുന്നതാകുന്നു.

(൬) സംഘസംബന്ധമായി നടത്തേണ്ട സംഗതികളെപ്പററി ആലോചിക്കുന്നതിനു അപ്പോഴപ്പോൾ പൊതുയോഗം വിളിച്ചുകൂട്ടുന്നതു അസാദ്ധ്യമാകയാൽ സിക്രിട്ടെരിമാരും ഖജാൻജിയുമുൾപ്പടെ ൧൨ പേരിൽ കുറയാതെയുള്ള ഒരു മാനേജിംഗ കമ്മട്ടിയുണ്ടായിരിക്കേണ്ടതാണ്.

(൭) സിക്രിട്ടെരിമാരിൽ ഭാരവാഹികൾ ചെങ്ങന്നൂർ ഇറപ്പുഴക്കടവിൽ കെ.സി. ചാണ്ടി ഉപദേശി അവർകളും മാവേലിക്കര കല്ലറക്കൽ സി. ഒ. ഈപ്പൻ ഉപദേശി അവർകളും ഖജാൻജി തിരുവല്ലാ ചെത്തിക്കാട്ടു മാത്തൻ കൊച്ചുതൊമ്മൻ അവർകളുമായിരിക്കേണ്ടതാണ്.

(൮) ഉപദേശിമാർക്കു പരീക്ഷ ഏർപ്പെടുത്തേണ്ടതിനു പരീക്ഷാ കമ്മട്ടിക്കാരെ തിരഞ്ഞെടുക്കുന്നതിനും ആവശ്യപ്പെട്ടാൽ മാനേജിംഗ കമ്മട്ടിയിൽ കൂടുതൽ മെമ്പ്രന്മാരെ ചേർക്കുന്നതിനും കമ്മട്ടിക്കാർക്കു അധികാരമുള്ളതാകുന്നു.

(൯) ഈ സംഘം തല്ക്കാലത്തേക്കു മാവേലിക്കര സെൻററിൽ ആയിരിക്കണം.

(൧൦) സംഘച്ചിലവിലേക്കു പണത്തിനു തല്ക്കാലം മററു മാർഗ്ഗമില്ലാത്തതിനാൽ എല്ലാ സമാജികന്മാരേയും ഓരൊ ഡെപ്പികൾ ഏർപ്പെടുത്തേണ്ടതും മാനേജിംഗ കമ്മട്ടിക്കാർ ആവശ്യപ്പെടുമ്പോൾ ധനശേഖര സഹിതം തിരികെ ഏൾപ്പിക്കേണ്ടതുമാകുന്നു.

(൧൧) ഈ സംഘം മലങ്കര യാക്കോബായ വൈദീകസംഘത്തിന്റെ ആജ്ഞാനുസരണം നടത്തപ്പെടേണ്ടതും അതിനെക്കുറിച്ചു അടുത്ത വൈദീക സംഘം കൂടുമ്പോൾ ആലോചിച്ചു തീർച്ചപ്പെടുത്തുന്നതുമാകുന്നു.

അനന്തരം ൪ൽ മണിക്കു യോഗം പിരിഞ്ഞു.

൪ൽ മുതൽ ൬ മണി വരെയും തേകുടി, വിശ്രമം ഇതുകളും ൬ മണിക്കു സന്ധ്യനമസ്കാരവും കഴിഞ്ഞു ൭ മണിക്കു വീണ്ടും മൂന്നാം സഭായോഗം ആരംഭിച്ചു.

ഇതിൽ കേ. സി. ചാണ്ടി ഉപദേശി അവർകൾ ഇങ്ങനെയുള്ള ഒരു യോഗത്തിന്റെ ആവശ്യകതയെക്കുറിച്ചും മററും സവിസ്താരം സമയോചിതമായ ഒരു വാചാപ്രസംഗം നടത്തി. പന്നീടു അഗ്രാസനർ അവർകൾ ഗുണദോഷ വിവേചനങ്ങൾ അടങ്ങിയ ഏററവും സാരമേറിയ ഒരു ഉപസംഹാര പ്രസംഗവും പറഞ്ഞു യോഗം അവസാനിപ്പിച്ചശേഷം സ്ഥലത്തെ നിർവ്വാഹക സംഘക്കാർക്കും അതിഥികൾക്കും അന്യോന്യം നന്ദി പറയുന്നവയായി പി. ററി. ഗീവറുഗീസു ശെമ്മാശ് അവർകളുടെയും, സി. ഒ. ഈപ്പൻ ഉപദേശി അവർകളുടെയും ഓരൊ പ്രസംഗങ്ങളും സൂത്താറാ സമസ്കാരവും കഴിഞ്ഞു ൧൦ മണിക്കു യോഗം പിരിഞ്ഞു അത്താഴ ഊണും കഴിഞ്ഞു എല്ലാവരും പിരികയും ചെയ്തു.

മാനേജിംഗ കമ്മട്ടിക്കാരുടെ പേരുവിവരങ്ങളും സംഘത്തിന്റെ വരവു ചിലവു വിവരത്തിനുള്ള കണക്കുകളും പിന്നാലെ അച്ചടിപ്പിക്കുന്ന റിപ്പോട്ടിൽ സവിസ്താരം പ്രസ്താവിച്ചുകൊള്ളുന്നതാകയാൽ അവ ഒന്നും ഇവിടെ വിവരിച്ചിട്ടില്ലാത്തതുമാകുന്നു.

ഈ സംഗതികളിൽ എല്ലാ സ്ഥലത്തെ നിർവ്വാഹക സംഘക്കാരും വിശേഷാൽ മണക്കാട്ടു തട്ടാശേരിൽ ററി. ഡി. ശമുയേൽ അവർകളുടെയും കല്ലുംപ്രത്തു സി.ഐ. തോമാസ് അവർകളുടെയും അത്യധികമായ നിഷ്കളങ്കപ്രയത്നങ്ങൾ ഏററവും ശ്ലാഘനീയമായിട്ടുള്ളതാണെന്നു വിശേഷാൽ പറയണമെന്നില്ലല്ലൊ.

ശാബതാചാരം.—ഞായറാഴ്ച കല്യാണത്തിൽ കൂടിപ്പോയാൽ അഞ്ചു രൂപായാണു കോട്ടയം അംഗ്ലീയാ പള്ളിയിൽ നിന്നു നിശ്ചയിക്കുന്ന പിഴയെന്നു കേട്ടിട്ടുണ്ടു. സൎക്കാർ ഉദ്യോഗസ്ഥന്മാരെ ഞായറാഴ്ച യാത്രയയക്കുന്നതിനു പോകുന്നവൎക്കു വല്ല പിഴയും ഉണ്ടോ എന്നറിഞ്ഞാൽ കൊള്ളാം. ഈയിടെ കണ്ടെഴുത്തു ദിവാൻ പെഷ്കാരെ യാത്രയയക്കാൻ ഒരു ഞായറാഴ്ച ദിവസം കോട്ടും തലപ്പാവും ധരിച്ചു കച്ചേരിക്കടവിൽ ചെന്നു ഗുഡ്ബൈ പറഞ്ഞു പിരിഞ്ഞ ക്രിസ്ത്യാനികൾ എല്ലാം അംഗ്ലീയാക്കാരായിരുന്നു എന്നു കേൾക്കുന്നു. ശാബത ദിവസത്തിൽ ഒരു പറിശന്റെ വീട്ടിൽ വിരുന്നിൽ സംബന്ധിച്ച കൎത്താവിനെ പിന്തുടരുന്ന കല്യാണത്തിൽ സംബന്ധിക്കുന്നവൎക്കു പ്രായശ്ചിത്തം അഞ്ചു രൂപായാണെങ്കിൽ കണ്ടെഴുത്തു പെഷ്കാരെ പിന്തുടരുന്ന ശാബത ലംഘനക്കാൎക്കു ഓരോ കോൾ കൊടുക്കണമെന്നായിരിക്കും ഇപ്പോഴത്തെ റൂൾ.

---

നിലക്കൽ പള്ളി.—ഇതു സംബന്ധിച്ചുണ്ടായ വിധി പള്ളി കൈവശപ്പെടുത്തുകയും ഈ മാസം ൨൩ നു അവിടെ ആദ്യ ശിശ്രൂഷ നടത്തുകയും ചെയ്തതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

---

പള്ളിക്കൂടം പൂട്ടൽ.—മാർ ദീവന്നാസ്യോസ് സിമ്മനാരി ഈ മാസം ൧൪ നു മുതൽ ൩ വാരത്തേക്കു മദ്ധ്യവേനൽ ഒഴിവിനു പൂട്ടിയിരിക്കുന്നു.

---

വലിയ തിരുമേനി.—കുന്നംകുളം, പറവൂർ മുതലായ ചില വടക്കൻ പള്ളികളിൽ സഞ്ചരിച്ച ശേഷം ഈ മാസം ൨൯ നു കോട്ടയത്തു എഴുന്നെള്ളി താമസിച്ചുവരുന്നു.

---

ആലുവാ തൃക്കുന്നത്തു വിദ്യാലയപണിവകക്കു, കുറുപ്പുംപടി പള്ളിയിൽ നിന്നും ൫൦. രൂപാ സംഭാവന ചെയ്തിരിക്കുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവൎകൾ | രൂ. | ച. | കാ. |
|---|---|---|---|---|
| കണ്ടനാട്ടു, ബ: പള്ളിയോഗം | | ൧ | | |
| ടി. തുകലൻ കുഞ്ഞിപൈലോ | ,, | ൨ | ൧൪ | |
| ടി. മടമ്മേൽ അവിരാ വൎക്കി | ,, | | ൧൪ | ൮ |
| ടി. താഴത്തു കുഞ്ഞുമ്മൻ | ,, | ൨ | ൧൪ | |
| തിരുവാംകുളം, തണ്ടുകത്തു പത്രോസ് വറീതു | ,, | | ൧൨ | |
| പള്ളിക്കര ബ: പള്ളിയോഗം | | ൨ | ൧൪ | |
| കുറുപ്പുംപടി ബ: പള്ളിയോഗം | | ൨ | ൧൪ | |
| കുന്നക്കുരുടി ബ: പള്ളിയോഗം | | ൨ | ൧൪ | |
| ഐരോബാല ബ: പള്ളിയോഗം | | ൨ | ൧൪ | |
| ഊരകം ദേശം വടയാപ്പറമ്പു ബ: പള്ളിയോഗം | | ൨ | ൧൪ | |
| എടയാറ്റു കന്നുമ്മേൽ ഏലിയാസു | ,, | ൨ | ൧൪ | |
| മാമലശ്ശേരി ബ: പള്ളിയോഗം | | ൨ | ൧൪ | |
| വെട്ടിത്ര കുഴികണ്ടത്തിൽ കുഞ്ഞൻ | ,, | ൨ | ൧൪ | |
| രാമംഗലത്തു ബ: പള്ളിയോഗം | | ൨ | ൧൪ | |
| വടകര, തൊടാവാറേൽ മത്തായി | ,, | ൨ | ൧൪ | |
| ടി. പടിഞ്ഞാറെ യാക്കോബ് | ,, | ൨ | ൧൪ | |
| പുതുവേലി, ബ: പള്ളിയോഗം | | ൨ | ൧൪ | |
| ഉമ്മേരക്കാട്ടു തൊമ്മൻകുട്ടി വൎക്കി മാത്തു | ,, | ൨ | ൧൪ | |
| കടമറ്റം ബ: പള്ളിയോഗം | | ൨ | ൧൪ | |
| കോലഞ്ചേരി ഒറിമറ്റത്തു [illegible] | ,, | ൨ | ൧൪ | |
| വടകര ബ: പള്ളിയോഗം | | ൨ | ൧൪ | |

| | | | |
|---|---|---|---|
| കോലഞ്ചേരി പള്ളി യോഗം | | ൧ | ൰൪ |
| മുളക്കുളം ബ: പള്ളിയോഗം | | ൧ | ൰൪ |
| ടി. തെക്കേക്കരയിൽ ബ: പുത്തൻ പള്ളിയിൽ പുത്തൂർ മക്കോസ്കത്തനാർ | ,, | ൧ | ൰൪ |
| നെച്ചൂർ ബ: പള്ളിയോഗം | | ൧ | ൰൪ |
| പിറവം ബ: പള്ളിയോഗം | | ൧ | ൰൪ |
| കാക്കൂർ മംഗലപ്പേരൂരിൽ ചെറിയ | ,, | ൧ | ൰൪ |
| പാമ്പാക്കുട പുത്തൻപുരയിൽ ഇത്താപ്പിരി | ,, | ൧ | ൰൪ |
| ടി. നെട്ടമ്പാമ്പാക്കുടെ മത്തായി | ,, | ൧ | ൰൪ |
| പാലക്കുഴ ബ: പള്ളിയോഗം | | ൧ | ൰൪ |

## മാർത്തോമ്മാ അച്ചുക്കൂട്ടത്തിൽ വില്പാനുള്ള പുസ്തകപ്പട്ടിക.

| | രൂ | ച | കാ |
|---|---|---|---|
| സുറിയാനി മുഴുവൻനമസ്കാരക്രമം | ൧ | ൨൧ | ൬ |
| ,, ശ്ഹീമാപ്പടി ,, | ൧ | ൰൪ | ൮ |
| ,, ഉയർപ്പിന്റെ ,, | | ൰൪ | ,, |
| ,, കുറിപ്പുപുസ്തകം | | ൭ | ,, |
| വലിയനമസ്കാരക്രമം (മുഴുവൻ) | | ൰൬ | ,, |
| ചെറിയക്ഷരത്തിൽ ,, | ൧ | ൪ | ,, |
| ,, നോയമ്പിന്റെ | | ൭ | |
| സാധാരണ നമസ്കാരക്രമം | | ൩ | ,, |
| കല്യാണക്രമം ചെറിയ | | ൧ | |
| സുറിയാനി ഭാഷാചരിത്രം | | ൫ | ,, |
| ഊർശ്ലെം യാത്രവിവരണം | | ൪ | ,, |
| മത്തായിശ്ലീഹായുടെ നമസ്കാരം | | ൨ | ,, |
| ഗീവറുഗീസുസഹദായുടെ ചരിത്രം | | ൧ | ,, |
| പള്ളിപ്പാട്ടുകൾ | | ൩ | ,, |
| മാർഗ്ഗംകളിപ്പാട്ടു | | ൧ | ,, |
| മാറല്ലേശു പാന | | ൧ | ,, |
| ദൂവീദിൻ വിവാഹഗീതം | | ൧ | ,, |
| വ്യാകുലപ്രലാപം | | ൧ | ,, |
| ക്രിസ്തീയകീർത്തനം | | ൨ | ,, |
| മതസംഗതി | | ൫ | ,, |
| മതോപദേശപാലനം | | ൰൨ | ,, |

| | ച. | |
|---|---|---|
| പാപ്പായുടെസർവ്വാധിപത്യകുഠാരം | ൪ | ,, |
| ചോദ്യോത്തരം (സൺഡെസ്കൂൾ വക) | ,, | ൮ |
| ,, ൧-ാം ഭാഗം | ൧ | ,, |
| ,, ൨ാം ഭാഗം | ൧ | ,, |
| ബാലപാഠം | ൨ | ,, |
| വൈദ്യമാലിക | ൰൭ | ൮ |
| പത്രോസിന്റെ സിംഹാസനം | ,, | ൮ |
| പ്രസംഗം (പമ്പാപള്ളി ദാവീദു കത്തനാർ) | ൭ | ,, |
| ശ്രീരാമൊദന്തം ഭാഷാകാവ്യം | ൩ | ,, |
| അർത്ഥാഗ്രഹ കുഠാരം | ൪ | ,, |
| മക്കബായക്കാരുടെ പുസ്തകവും ശലോമോന്റെ മഹാജ്ഞാനവും കൂടിയതു | ൫ | ,, |
| സഹദെന്മാരുടെ ചരിത്രം | ൬ | ,, |
| പരിശുദ്ധന്മാരുടെ ചരിത്രം | ൩ | ൮ |
| രഹസ്യപ്രാർത്ഥനകൾ | ൮ | ,, |
| മസുമൂറു | ൮ | ,, |
| മാർദീവന്നാസ്യോസുചരിത്രഗാനം | ൩ | ,, |
| മാർ ഗ്രീഗോറിയോസു പാന | ൨ | ൮ |
| ഹൃദയത്തിന്റെ മക്കൾ | ൧ | ,, |
| മശീഹായുടെ സ്വഭാവം | ൩ | ൮ |